



മുഖപത്രിക

# നീലത്തിമിംഗല കെണി

**കൗ**മാരക്കാരെ ലക്ഷ്യമിട്ട് സാമൂഹിക മാധ്യമ തട്ടകം ഉപയോഗിച്ച് ഒരു പുതിയ ഗെയിം രൂപപ്പെട്ടിരിക്കുന്നു. അതാണ് 'ബ്ലൂവെയിൽ ഗെയിം'. 50 ദിവസങ്ങൾ നീളുന്ന 50 ഘട്ടങ്ങളുള്ള ഈ ഗെയിം കളിച്ചു മുന്നേറുമ്പോൾ കൂടുതൽ വെല്ലുവിളികൾ നിറഞ്ഞ പുതിയ പുതിയ ടാസ്കുകൾ നൽകി കളിക്കാരെ ആകർഷിക്കുന്നു. കളിയുടെ ക്ലൈമാക്സ് മരണമോ ആത്മഹത്യയോ ആണ്. ഈ മരണക്കളിയിൽ കൗമാരപ്രായക്കാരാണ് ഏറെ ആകർഷിക്കപ്പെടുന്നത്. സൈലന്റ് ഹൗസ്, സീ ഓഫ് വെയ്ൽസ് തുടങ്ങിയ പേരുകളിലും ഇത് നിലവിലുണ്ട്. കേരളത്തിൽ തന്നെ ഇപ്പോൾ 2000ൽ അധികം ആളുകൾ ഈ ഗെയിമിന്റെ ഭാഗമായിരിക്കുന്നു എന്നാണ് സൈബർ സെല്ലിന്റെ കണക്ക്.

2013ൽ റഷ്യയിലെ ഫിലിപ്പ് ബൂഡിക്കിൻ എന്ന മനഃശാസ്ത്ര വിദ്യാർത്ഥിയാണ് ഈ ഗെയിമിന്റെ ഉപജ്ഞാതാവ്. കലാലയത്തിൽ നിന്ന് പുറത്താക്കപ്പെട്ട ഈ വിദ്യാർത്ഥി ലോകത്തുള്ള ജൈവമാലിന്യങ്ങളെ ഇല്ലാതാക്കുക എന്ന ലക്ഷ്യത്തോടെയാണ് ഇത് രൂപകൽപ്പന ചെയ്തത്. പാഴ്ജന്മങ്ങളെ ഇല്ലാതാക്കുക എന്നതാണ് ഈ കളിയുടെ പ്രധാന ലക്ഷ്യം. കമ്പ്യൂട്ടർ ഗെയിമുകൾ കൗമാരക്കാരേയും കുട്ടികളെയും വളരെവേഗം ആകർഷിക്കുന്നു എന്നതാണ് ഇത് പ്രചാരം നേടുവാൻ സഹായിച്ചത്. സാഹസികത ഇഷ്ടപ്പെടുന്ന കൗമാരക്കാർ ഇതിൽ കൂടുതൽ പ്രാവീണ്യത്തോടെ മുന്നേറുവാൻ ശ്രമിക്കും. ഘട്ടങ്ങൾ ഓരോന്നും പൂർത്തിയാകുമ്പോൾ കളി നിയന്ത്രിക്കുന്ന അഡ്മിനിസ്ട്രേറ്ററിന്റെ വലയത്തിൽ മത്സരാർത്ഥി അകപ്പെടും. പിന്നീട് ഓരോ ഘട്ടത്തിലും അഡ്മിനിസ്ട്രേറ്റർ നിർദ്ദേശ പ്രകാരം മത്സരാർത്ഥി മത്സരം തുടരുവാൻ നിർബന്ധിതനാകും.

രാത്രിയേറെ വൈകിയും നേരും പുലരുന്നതിനു മുമ്പുമാണ് ഈ കളിയുടെ സമയം. പുലർച്ചെ ഉണരുക, രാത്രി വൈകിയും ഹൊറർ സിനിമകൾ ഒറ്റയ്ക്കിരുന്ന് കാണുക, ശരീര ഭാഗങ്ങളെ മുറിപ്പെടുത്തുക, ക്രെയിനിൽ കയറുക, കാലിൽ സൂചി കുത്തിയിറക്കുക, കെട്ടിടങ്ങളുടെ മുകളിൽ നിന്ന് ചാടുക, കടലിൽ ഇറങ്ങുക തുടങ്ങി ഏറെ സാഹസികതകൾ നിറഞ്ഞ ടാസ്കുകളാണ് മത്സരാർത്ഥികൾക്ക് നിർദ്ദേശിക്കപ്പെടുന്നത്. കളിയുടെ തീവ്രതയും ഭീകരതയും മനസ്സിലാക്കാതെയാണ് കൗമാരക്കാർ ഇതിൽ പെട്ടുപോകുന്നത്. ഇടയ്ക്കുവെച്ച് നിർത്താൻ ശ്രമിച്ചാൽ അവരുടെ ഫോണുകളിൽ നിന്നും മറ്റും പകർത്തിയെടുത്ത വ്യക്തിപരമായ വിവരങ്ങൾ കാട്ടി ഭീഷണിപ്പെടുത്തി മുമ്പോട്ടു പോകുവാൻ നിർബന്ധിതരാകും.

കൗമാരം ഒരു 'ട്രാൻസീഷണൽ പിരീഡ്' ആയതിനാൽ കൗമാരക്കാർക്ക് സമൂഹത്തിന് തങ്ങളോടുള്ള അവഗണനയും സംശയ ദൃഷ്ടിയും, എന്തിനേയും ചോദ്യം ചെയ്യുവാനുള്ള കൗമാര തൃഷ്ണയും ഇവരെ ഈ കളിയിലൂടെ ചൂഷണം ചെയ്യുവാൻ എളുപ്പമാക്കിത്തീർത്തു. കഠിനമായ ഘട്ടങ്ങൾ തരണം ചെയ്യുമ്പോൾ അവരുടെ ആത്മവിശ്വാസം വർദ്ധിക്കുന്നുവെന്ന മിഥ്യാബോധം കൂടുതൽ കൗമാരക്കാരേയും യുവാക്കളേയും ഈ കളിയോട് അടുപ്പിച്ചു നിർത്തുന്നു.

സാങ്കേതികവിദ്യ ഏറെ വളർന്നിട്ടും ഇന്റർനെറ്റിലെ ചതിക്കുഴികൾ മനസ്സിലാക്കാൻ കഴിയാതെ പോകുന്നത് ഏറെ അപകടകരമാണ്. മാതാപിതാക്കൾ തങ്ങളുടെ കുട്ടികൾ ഉപയോഗിക്കുന്ന നൂതന സാങ്കേതിക വിദ്യകളും അവർ ഉപയോഗിക്കുന്ന കമ്പ്യൂട്ടർ, ടാബ്ലെറ്റുകൾ, സ്മാർട്ട് ഫോണുകൾ എന്നിവയുടെ പ്രവർത്തനങ്ങളെക്കുറിച്ച് ബോധ്യമുള്ളവരായിരിക്കുവാൻ ശ്രമിക്കണം. എങ്കിൽ മാത്രമേ മരണക്കെണി ഒരുക്കുന്ന ഇത്തരം സാഹസിക സംവർദ്ധക കളികളിൽ നിന്നും തങ്ങളുടെ കുട്ടികളെ അകറ്റിനിർത്തുവാൻ സാധിക്കുകയുള്ളൂ.

കൗമാരം വളർച്ചയുടെ കാലമാണ്. വ്യക്തിത്വം രൂപപ്പെടുത്തുവാനും വിദ്യ നേടുവാനും തങ്ങളുടെ സമയവും കഴിവും വ്യയം ചെയ്യേണ്ട കാലം. സൈബർ ലോകത്തിന്റെ മായിക വലയത്തിൽ അകപ്പെട്ട് സർഗ്ഗാത്മകതയെ നശിപ്പിച്ച് ജീവിതം ഇരുളടഞ്ഞതായി പരിണമിക്കുന്നു. കുട്ടികളിൽ അക്രമവാസനയും സാമൂഹ്യ തിന്മകളിലേക്ക് വഴിപ്പെടുവാനുള്ള ത്വരയും വർദ്ധിക്കുന്നു. ആയതിനാൽ സൈബർ മാധ്യമങ്ങളിലൂടെ കടന്നുവരുന്ന ഇത്തരം പ്രതിലോമ പ്രവർത്തനങ്ങളെ തിരിച്ചറിഞ്ഞ് കുട്ടികളെ നേർവഴിയിൽ നടത്തുവാൻ മാതാപിതാക്കൾക്ക് കഴിയണം.

"ബാലൻ നടക്കേണ്ടുന്ന വഴിയിൽ അവനെ അഭ്യസിപ്പിക്ക; അവൻ വൃദ്ധനായാലും അതു വിട്ടു മാറുകയില്ല." (സദൃ: 22:6) എന്ന ജ്ഞാനിയായ ശലോമോന്റെ വാക്കുകൾ ആധുനിക കാലത്ത് കൂടുതൽ അന്വർത്ഥമാകുന്നു.

**ഫാ. എബ്രഹാം കോശി കുന്നുംപുറത്ത്**






**ആഗസ്റ്റ് 2017 വാല്യം: 30 ലക്കം: 8**



മുഖചിത്രം: ബേസിൽ, ഗ്രിഗോറിയൻ ടി.വി. പരുമല

# താളുകളിൽ....




| വരിസംഖ്യ | |
|---|---|
| 1 വർഷം | ₹ 130 |
| 2 വർഷം | ₹ 260 |
| 5 വർഷം | ₹ 650 |
| 10 വർഷം | ₹1300 |

| പരസ്യ നിരക്കുകൾ | |
|---|---|
| Cover Back Multy | ₹ 6000 |
| Front Inner Multy | ₹ 4000 |
| Back Inner Multy | ₹ 3500 |
| Inner B/W Half | ₹ 1500 |
| Favours received | ₹ 500 |
| Matrimonial | ₹ 500 |


**Bethel Pathrika. P.B. No. 38**
**Chengannur, Kerala. 689 121**
**Ph./Fax: +91 479 2451331**
**Email: bethelpatrika@gmail.com**
**Website: www.bethelpatrika.org**

# സംഘർഷഭരിതമാകുന്ന വിദ്യാർത്ഥി മനസ്സ്

**ഭാ**വിയെപ്പറ്റിയുള്ള നിറമുള്ള സ്വപ്നങ്ങൾക്ക് അർത്ഥം തേടിയാണ് മാതാപിതാക്കൾ തങ്ങളുടെ കുട്ടികളെ വിദ്യാലയത്തിൽ അയക്കുന്നത്. വ്യക്തിത്വ വികാസവും, ആത്മവിശ്വാസവും, പക്വമായവിവേകവും പകരുവാൻ വിദ്യാലയങ്ങൾക്ക് ഉത്തരവാദിത്വമുണ്ട്. എന്നാൽ വിദ്യാലയങ്ങളിൽ കുട്ടികൾ സുരക്ഷിതർ അല്ലാത്ത സഹചര്യം വാർത്താ മാധ്യമങ്ങൾ റിപ്പോർട്ട് ചെയ്യുന്നത് അത്യന്തം ആകാംക്ഷഭരിത നമ്മളിൽ സൃഷ്ടിക്കുന്നു. ലൈംഗീക, ഭൗതീക, ബൗദ്ധീക ചൂഷണങ്ങൾക്ക് വിദ്യാർത്ഥി സമൂഹം വിധേയമാകുന്നത് അത്യന്തം അപലപനീയമാണ്.

മാറുന്ന വിദ്യാർത്ഥി-അദ്ധ്യാപക ലോകം ഉയർത്തുന്ന ധാർമ്മിക, നൈതീക പ്രതിസന്ധികൾ നിരവധിയാണ്. ഭവനങ്ങളിലെ ഒറ്റപ്പെടൽ, അമിത ഭാരങ്ങളാൽ വലയുന്ന മാനസിക നിലവാരം, സൈബർ സ്വാധീനം തുടങ്ങി നിരവധി സങ്കീർണ്ണ പ്രതിസന്ധികളുടെ നടുവിലാക്കുന്ന ആധുനിക വിദ്യാർത്ഥി സമൂഹത്തിന്റെ ഹൃദയ സ്വപ്നങ്ങളെ തിരിച്ചറിയാൻ അദ്ധ്യാപക ലോകത്തിന് കഴിയേണ്ടതുണ്ട്. അമിതമായ പ്രഫഷണലിസത്തിന്റെ കടന്നുകയറ്റവും അദ്ധ്യാപനത്തിന്റെ ഗുണനിലവാരത്തെ തകർത്തിട്ടുണ്ട്. അദ്ധ്യാപകന്റെ കൈയിൽ ഇരിക്കുന്ന പാഠപുസ്തകങ്ങളേക്കാൾ അവരുടെ ജീവിതം ആണ് സംവേദിക്കുന്നത് എന്ന അടിസ്ഥാനതത്വം വിസ്മരിക്കപ്പെടുന്നു. തലവരിപ്പണത്തിന്റെ കൊടുക്കൽ വാങ്ങലുകളിലൂടെ സ്വന്തമാകുന്ന ജോലി എന്ന നിലയിലേക്ക് അദ്ധ്യാപനം മാറുന്നു. വിദ്യാലയങ്ങൾ പ്രൈവറ്റ് കമ്പനിയെപ്പോലെ ഗണിക്കപ്പെടുമ്പോൾ കുട്ടികൾ ലാഭം ഉണ്ടാക്കി കൊടുക്കാനുള്ള ഉൽപ്പന്നങ്ങൾ മാത്രമായി മാറുന്നു. അത് അത്യന്തം ഭീകരമാണ്.

വിദ്യാർത്ഥികളുടെ ഇടയിൽ ശക്തിപ്പെടുന്ന ഇതര സ്വാധീനങ്ങൾ നിരവധിയാണ്. വിദ്യാലയങ്ങൾ കേന്ദ്രീകരിച്ചുള്ള ലഹരി, ലൈംഗീക റാക്കറ്റുകൾ, വർദ്ധിച്ചു വരുന്ന ബാല കുറ്റവാളികൾ, ആത്മഹത്യ പ്രവണത കുട്ടികളിൽ കുത്തിനിറക്കുന്ന 'ബ്ലൂവെൽ' പോലുള്ള സൈബർ ഗെയിമുകൾ ഇങ്ങനെ നീളുന്നു ആശങ്കാഭരിതമാകുന്ന നമ്മുടെ വിദ്യാർത്ഥി ലോകത്തിന്റെ കാണാപ്പുറങ്ങൾ. നിരോധിക്കപ്പെട്ട പാൻമസാലകളുടെയും, പുകയില ഉൽപ്പന്നങ്ങളുടെയും ഒഴിഞ്ഞ കവറുകൾ നമ്മുടെ വിദ്യാലയങ്ങളുടെ പരിസരത്ത് കിടന്ന് നമ്മെ വല്ലാതെ വെല്ലുവിളിക്കുന്നുണ്ട്

അറവുമാടുകളെപ്പോലെ കുട്ടികളെ കുത്തിനിറച്ച് അമിത വേഗത്തിൽ പായുന്ന സ്കൂൾ വാഹനങ്ങൾ നിരവധി അപകടങ്ങൾ വിതച്ചിട്ടുണ്ട്. ഇത്തരം വാർത്തകൾ അപ്പോൾ ചാനലുകൾ ചർച്ച ചെയ്യുമെന്നല്ലാതെ കാതലായ ഒരു മാറ്റവും ഉണ്ടാകുന്നില്ല. കുട്ടികളുടെ തോളത്ത് അമിതഭാരം ഏൽപ്പിക്കുന്ന പുസ്തകക്കെട്ടുകൾ അവനെ നട്ടെല്ലു വളയുന്നവനും, ചുമട്ടു തൊഴിലാളിയുമായി മാറ്റുന്നു. ആധുനിക സാങ്കേതിക വിദ്യ വളരെ അധികം വികാസം പ്രാപിച്ച ഇക്കാലത്ത് പരമ്പരാഗത പുസ്തകക്കെട്ടിൽ നിന്ന് E-learning വ്യവസ്ഥിതിയിലേക്ക് നാം അതിവേഗം മാറേണ്ടതുണ്ട്.

ഭവനങ്ങളിലും, വിദ്യാലയങ്ങളിലും പൊതു ഇടങ്ങളിലും ഭാവിതലമുറയെ ഒറ്റപ്പെടലിന് വിധേയമാക്കുന്നതും, ചൂഷണങ്ങൾക്ക് വിധേയമാക്കുന്നതും ഭീതിജനകമാണ്. സ്കൂൾ തലങ്ങളിൽ ചൈൽഡ് സൈക്കോളജിയിൽ പ്രാവീണ്യമുള്ളവരുടെ സഹായത്താൽ കുട്ടികളുടെ ശാരീരിക-മാനസീക ആരോഗ്യം സംരക്ഷിക്കുന്നതിനുള്ള ശ്രമങ്ങൾ യുദ്ധകാല അടിസ്ഥാനത്തിൽ ആരംഭിക്കണം. ഭാവിതലമുറയെപറ്റിയുള്ള ദർശനമില്ലായ്മ അപകടങ്ങൾ മാത്രമല്ല അരാജകത്വങ്ങളെയും സൃഷ്ടിക്കുന്നു. ബന്ധപ്പെട്ടവർ ഈ കാര്യങ്ങളിൽ വേണ്ട ശ്രദ്ധ ചെലുത്തി കാണണമെന്ന് നാം ആഗ്രഹിക്കുന്നു.

**തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്ത**

# അറിവുകൾ മുറിവുകൾ ആകരുതേ...



## ആനുകാലികം

ഫാ. ഡോ. ഫിലിക്സ് യോഹന്നാൻ തട്ടാശ്ശേരിൽ

"വിജയിച്ച ഏതു ജീവിതത്തിന്റെയും അടിത്തറ മാതാപിതാക്കൾ, അദ്ധ്യാപകർ, മാർഗ്ഗ ദർശികൾ എന്നീ മൂന്നു ത്രിമൂർത്തികളിലാണ്."

സ്വപ്നങ്ങൾ കാണുവാനും അവ എങ്ങനെ കർമ്മപദത്തിലെത്തിക്കാമെന്നും ഒരു ജനതയെ പഠിപ്പിച്ച ഇന്ത്യയുടെ മുൻ രാഷ്ട്രപതി എ. പി. ജെ. അബ്ദുൾ കലാമിന്റെ വാക്കുകളാണിത്. വിജയിക്കുന്നവരുടേതാണ് ലോകമെന്നും പരാജയപ്പെടുന്നവർ ജീവിതം തുടരേണ്ടതില്ലെന്നും പഠിപ്പിക്കുന്ന ഒരു സംസ്കാരം എന്നും ഉണ്ടായിരുന്നുവെങ്കിലും സൈബർ യുഗത്തിൽ അവ വളരെ ആഴത്തിൽ വേരുറപ്പിക്കുന്നു. ഇവിടെ അനുകരണീയമായ മാതൃകകൾ തലമുറകളുടെ ഗതിവിഗതികളെ നിർണ്ണയിക്കുവാനും നിയന്ത്രിക്കുവാനും വേണം. ഇല്ലെങ്കിൽ ഉണ്ടാകേണ്ടിയിരിക്കുന്നു. അല്ലെങ്കിൽ തലമുറകൾക്ക് വഴിവെളിച്ചമാകേണ്ടവർ അവരുടെ അന്തകരും അറിവ് നേടേണ്ടവർ 'മുറിവുകൾ' ഉണ്ടാക്കി 'ബ്ലൂ വെയിലുകളുടെ' ഉദരങ്ങളിൽ അകപ്പെട്ട് ഈ ലോക വാസം അവസാനിപ്പിക്കും.

**കുഞ്ഞുങ്ങളും മാധ്യമങ്ങളും**

പത്രം വായിക്കുന്ന കുഞ്ഞുങ്ങൾ ഇന്ന് സർവ്വ സാധാരണമാണ്. എന്നാൽ നവ മാധ്യമങ്ങളെപ്പറ്റി അറിവില്ലാത്ത കുഞ്ഞുങ്ങൾ വിരളവും. ഫേസ്ബുക്കും, ടിറ്ററും വാട്ട്സ് ആപ്പും എല്ലാം ഉപയോഗിക്കാൻ ആരെയും പഠിപ്പിക്കേണ്ടതില്ല. എന്നാൽ അവയുടെ അമിതമായ ഉപയോഗം അവ എങ്ങനെ ഉപയോഗിക്കണമെന്ന് നാം പഠിക്കേണ്ടിയിരിക്കുന്നു. പ്രത്യേകിച്ച് കുഞ്ഞുങ്ങളെ.

ചതിക്കുഴികൾ ധാരാളമുണ്ട്. ആരുടെയും യഥാർത്ഥ സ്വത്വം (Personal Identity) വെളിപ്പെടുത്താതെ സൈ്വര്യവിഹാരം നടത്താവുന്ന സൈബർ ലോകത്ത് സൈബർ വലകളിൽ അകപ്പെട്ട് പോകാതിരിക്കാൻ നല്ല കരുതൽ തന്നെ വേണം. മാതാപിതാക്കളും ഗുരുക്കന്മാരും ബദ്ധശ്രദ്ധയോടെ പ്രവർത്തിച്ചാൽ മാത്രമേ മുറിവുകളിലൂടെ മരണത്തെ പുൽകാതിരിക്കാൻ നമ്മുടെ തലമുറകൾക്ക് ഇടയാകൂ.

**കുഞ്ഞുങ്ങളും മാതാപിതാക്കളും**

"മക്കൾ യഹോവ നൽകുന്ന അവകാശവും ഉദരഫലം, അവൻ തരുന്ന പ്രതിഫലവും തന്നെ" (സങ്കീ. 127:3) എന്ന് പറഞ്ഞ് ദൈവകൃപയുടെ തണലിൽ അഭയം പ്രാപിക്കുന്നവർ തങ്ങളുടെ ഉത്തരവാദിത്വങ്ങളിൽ നിന്ന് ഓടിയൊളിക്കാൻ ശ്രമിക്കുന്നത് വളർന്നു വരുന്ന പിഞ്ചുമനസ്സുകൾക്ക് പകർന്നു നൽകുന്നത് കർമ്മപഥങ്ങളിൽ നിന്ന് പിൻവലിയാനും 'മുങ്ങുവാനുമുള്ള' പാഠമാണ്. കുഞ്ഞുണ്ണി മാഷിന്റെ വാക്കുകളിൽ "പെറ്റാൽ പോര, പോറ്റണം" ഭക്ഷണവും ശിക്ഷയും നൽകുന്നിടത്താണ് മാതാപിതാക്കൾ തങ്ങളുടെ ഉത്തരവാദിത്വം നിറവേറ്റുക.

കുഞ്ഞുങ്ങളുടെ വളർച്ചയിൽ ദൈവാവബോധം ഉണ്ടാക്കിയെടുക്കാനും ധർമ്മ ധർമ്മങ്ങളെപ്പറ്റി ബോധ്യം വരുത്താനും ഉള്ള ചുമതല മാതാപിതാ

ക്കൾക്കുണ്ടെന്ന് വിസ്മരിക്കരുത്. സമ്പത്തിന്റെ സുരക്ഷിതബോധം അരക്ഷിതാവസ്ഥ മാത്രമേ സൃഷ്ടിക്കൂ എന്ന് തിരുവനന്തപുരത്ത് നടന്ന കാസൽ ജൻസൺ രാജയുടെ ജീവിതം ഓർമ്മിപ്പിക്കുന്നു. സാത്താൻ സേവ, ആസ്ട്രൽ പ്രൊഡക്ഷൻ (ആത്മാവിനെ നിന്ന് വേർപിരിക്കൽ) അകൽറ്റ് (ഗുപ്ത/മാന്ത്രിക വിദ്യ) എന്നൊക്കെ പറഞ്ഞ് ഭീതി പരത്തിയ സംഭവം അവസാനം വെളിപ്പെടുത്തിയത് കുടുംബത്തിൽ നിന്ന് നിരന്തരം അവഗണിക്കപ്പെടുന്ന, തിരസ്ക്കരിക്കപ്പെടുന്നവന്റെ പ്രതികാര കഥയാണ്. മാതൃ പിതൃ സ്നേഹത്തിന്റെ അതുല്യമായ അനുഭവങ്ങൾക്കൊപ്പം നേർവഴികളിലൂടെയുള്ള കുടുംബത്തിന്റെ ഒരുമിച്ചുള്ള സഞ്ചാപവും അതിജീവനത്തിന്റെ പാഠവും ബന്ധങ്ങളുടെ ശ്രേഷ്ഠതയും പകർന്നു നൽകും. എവിടെയോ വായിച്ചു കോട്ടതുപോലെ "മാതാപിതാക്കളുടെ ഓരോ വാക്കും, പ്രവൃത്തിയും കുട്ടികളുടെ സ്വഭാവ രൂപവത്ക്കരണമെന്ന പട്ടുവസ്ത്രത്തിന്റെ ഊടും പാവുമായി" മാറണം. ദേവാലയ പരിസരങ്ങളുടെയും യാഗാർപ്പണങ്ങളുടെയും ദൈവികാരാധനയുടെയും ഇടങ്ങളിലേക്ക് നിരന്തരം കടന്നുപോയിരുന്ന അമ്മ മറിയവും യൗസേഫ് പിതാവും ബാല്യങ്ങളിൽ യേശുവിനെയും കൈപിടിച്ചവിടേയ്ക്ക് നടത്തിയത് വായിക്കുക (വി. ലൂക്കോ. 2:40) ആ യാത്രകൾ ദൈവ സന്നിധിയുടെയും വിശ്വാസ പരിശീലനത്തിന്റെയും വേദപഠനത്തിന്റെയും ആവശ്യകതയെ ചൂണ്ടിക്കാണിക്കുന്നു.

### കുഞ്ഞുങ്ങളും ഗുരുക്കന്മാരും

ഗുരു അജ്ഞാനാന്ധതയെ മായിച്ച് വെളിച്ചം പകർന്നു നല്കുന്നു എന്നത്രേ ഭാരതീയ ഗുരുസങ്കല്പം. 'ഗുരു നഷ്ടപ്പെട്ടാൽ എല്ലാം നഷ്ടപ്പെടും എന്നായിരുന്നു അന്നത്തെ വിശ്വാസം' "ത്രാതാ ഗുരുർനഷ്ടേ ന കശ്ചന" (സുകുമാർ അഴീക്കോട്, ഗുരുവിന്റെ ദുഃഖം 17) ഇന്ന് എല്ലാം നഷ്ടപ്പെടുത്തുന്നത് ഗുരുക്കന്മാർ തന്നെയാകുമ്പോൾ പിന്നെ ആരാണ് വഴികാട്ടാൻ ഉണ്ടാവുക. വെളിച്ചമാകേണ്ടവർ അന്ധകാര ശക്തികളായി, ചൂഷണ സമൂഹമായി വർത്തിച്ചാൽ നഷ്ടപ്പെടുക കുഞ്ഞുങ്ങൾ അല്ല നാളെയുടെ ശുഭപ്രതീക്ഷകളും വാഗ്ദാനങ്ങളുമാണ്.

കുഞ്ഞുങ്ങളുടെ ഭീതിയും ഭീരുത്വവും അകറ്റി അസൂയയും മാത്സര്യ ബുദ്ധിയും കെടുത്തി പരാജയങ്ങളുടെ മുൻപിൽ തോറ്റുപോകാതെ, ജീവിതത്തിന്റെ പ്രതിബന്ധങ്ങളെ തരണം ചെയ്യാൻ മൂല്യബോധവും ധാർമ്മികതയുമുള്ള ഒരു തലമുറയും സമൂഹവും വളർത്തിയെടുക്കുക എന്ന വലിയ ഉത്തരവാദിത്വമാണ് ഗുരുക്കന്മാർക്കുള്ളത്. ഇന്നും എത്രയോ ഗുരുക്കന്മാർ സമൂഹത്തിന്റെ മാർഗ്ഗ ദർശികളായി വർത്തിക്കുന്നു. എന്നാൽ പത്രത്താളുകളിൽ വന്ന് നിറയുന്ന വാർത്തകൾ അത്ര ശുഭകരമോ, പ്രതീക്ഷയുളവാക്കുന്നതോ അല്ല.

ഒരുവൻ ഗലീലയുടെ തീരങ്ങളിൽ വെച്ച് കുറച്ച് മനുഷ്യരെ തന്റെ കൂടെ കൂടാൻ വിളിച്ചു. മഹത്വമോ, പ്രതാപമോ, ബുദ്ധിയോ, ശക്തിയോ അല്ല അവരെ വാളിന്റെ വായ്ത്തലകളെ ഭയക്കാതെ കുരിശു മരണങ്ങളുടെ മുന്നിൽ ആത്മവീര്യത്തെ കെടുത്താതെ ബലപ്പെടുത്തിയത്. ഗുരുവിന്റെ സ്നേഹമായിരുന്നു അത്. (റോമർ 8:35) ഗുരുവിന്റെ സ്നേഹം ശിഷ്യരെ ധൈര്യപ്പെടുത്തും. ധർമ്മത്തിനും നീതിക്കും സത്യത്തിനും മൂല്യങ്ങൾക്കും വേണ്ടി നിലകൊള്ളാൻ പ്രേരിപ്പിക്കും. കുഞ്ഞുങ്ങളുടെ സർഗ്ഗശക്തിയെ കണ്ടെത്തി അവരിൽ വിശാല വീക്ഷണം വളർത്തി, അധമവാസനകളെ ഇല്ലായ്മ ചെയ്ത് ഉത്തമരായി വളർത്താൻ ഗുരുസ്നേഹത്തിന് സാധ്യമാകും. കച്ചവടക്കണ്ണിലൂടെയുള്ള അദ്ധ്യാപക വിദ്യാർത്ഥി ബന്ധത്തിനും വിദ്യാഭ്യാസത്തിനും ഈ ധാർമ്മിക ബോധം വളർത്താൻ സാധ്യമല്ല. അബ്ദുൾ കലാം അദ്ധ്യാപകനെപ്പറ്റി പറയുന്നത് ഇപ്രകാരമാണ്. "ഒരു അദ്ധ്യാപകന്റെ ഉത്ക്കണ്ഠ പരീക്ഷയിൽ നന്നായി വിജയിക്കുന്നതുപോലെയുള്ള താത്ക്കാലികവും തൽക്ഷണവുമായ വിജയങ്ങൾ കൈവരിക്കുന്നതിനെച്ചൊല്ലി മാത്രമായിരിക്കരുത്. മറിച്ച് വ്യക്തിത്വ രൂപീകരണത്തിനുതകുന്നതും കൂടുതൽ സുസ്ഥിരവും ഈ ജീവിതത്തിലും പരലോകത്തിലും ജീവിതത്തിലും മികച്ചു നിൽക്കാൻ തന്റെ വിദ്യാർത്ഥിയെ സഹായിക്കുന്നതായ മൂല്യങ്ങളാണ് അയാൾ അങ്കുരിപ്പിക്കേണ്ടത്." (വിടരേണ്ട പൂമൊട്ടുകൾ"

### ശ്രദ്ധിക്കേണ്ട കാര്യങ്ങൾ

1. കമ്പ്യൂട്ടറും ടാബ്ലെറ്റും സ്മാർട്ട് ഫോണുകളും രഹസ്യമായി ഉപയോഗിക്കുന്നില്ല എന്ന് ഉറപ്പുവരുത്താനും പൊതുവിൽ ഉപയോഗിക്കാനും പരിശീലിപ്പിക്കണം.

2. പഠിക്കുന്ന കുട്ടികളും കൗമാരക്കാരും അടിമകളായിത്തീരുന്നത് നവമാധ്യമങ്ങൾക്കു മുന്നിലാണ്. അവയിലേക്കെത്തിച്ചേരാനുള്ള മാർഗ്ഗമായ മൊബാൽ ഫോണുകൾ സൃഷ്ടിക്കുന്ന നോമാഫോബിയ അഥവാ നോ മൊബൈൽ ഫോബിയ എന്ന മാനസിക പ്രശ്നം ഉണ്ടാകാതിരിക്കാനും തിരിച്ചറിയാനും കഴിയണം. ഒരു ദിവസം എന്നതിനേക്കാൾ ഓരോ മിനിറ്റിലും അപ്ഡേറ്റ് ആകുന്ന കാര്യങ്ങൾ അറിയാനുള്ള ആഗ്രഹവും ത്വരയും വിഷാദ രോഗങ്ങളിലേക്ക് എത്തിക്കും എന്നത് തിരിച്ചറിഞ്ഞ് തിരുത്താൻ.

3. സാമൂഹിക ബന്ധങ്ങളിലെ വിള്ളൽ തിരിച്ചറിയണം. ഇതിനെ സോഷ്യൽ ഡിസ്കണക്ഷൻ സിൻഡ്രോം എന്ന് പറയും. വിർചൽ ലോക്ത് ഒതുങ്ങിക്കൂടാനും പുറംലോകവുമായുള്ള ബന്ധങ്ങളിൽ നിന്ന് പിൻവലിയാനുമുള്ള സ്വഭാവ മാറ്റം മനസ്സിലാക്കുക.

4. അവഗണനകൾ, കുട്ടികൾക്കുണ്ടാകുന്ന പ്രശ്നങ്ങൾ അറിയുകയും അവഗണിക്കാതിരിക്കുകയും ചെയ്യുക, വീടുകളിലും, സ്കൂളിലും മാറ്റി നിർത്തപ്പെടുന്നവർ, പരിഗണന കിട്ടാത്തവർ, അന്തർമുഖത്വമുള്ളവർ, സൈബർ ഇടങ്ങളിൽ ആശ്വാസവും ആശ്രയവും കണ്ടെത്താനുള്ള സാധ്യത.

5. വിർചൽ ലോകത്തെ ഗെയിമികളുടെ ചതിക്കുഴികൾ... സ്മാർട്ട് ഫോണുകളിലും ടാബ്ലെറ്റുകളിലും പ്രത്യക്ഷത്തിൽ (ബ്ലൂ വെയ്ൽ) പോലുള്ള ഗെയിമുകൾ കണ്ടെത്താൻ കഴിയില്ല. എന്നാൽ ചില പ്രത്യേക സാഹചര്യങ്ങളിലും ഗ്രൂപ്പുകളിലും (സൈബർ ലോകത്തെ) അകപ്പെടുന്ന കുഞ്ഞുങ്ങൾ (കൗമാരക്കാർ) ഭയവും അപമാനവും ആത്മവിശ്വാസക്കുറവും കാരണം മാതാപിതാക്കളിൽ നിന്നും ഗുരുക്കന്മാരിൽ നിന്നും കൂട്ടുകാരിൽ നിന്നും തങ്ങൾ നേരിടുന്ന സംഘർഷങ്ങളും ചൂഷണങ്ങളും മറച്ചു വയ്ക്കുന്നു. ആയതിനാൽ സ്വാഭാവിക പെരുമാറ്റങ്ങളിലെ വ്യതിയാനം, ഏകാന്തത ഇഷ്ടപ്പെടാൻ കാണിക്കുന്ന തരത്തിലുള്ള മാറ്റം, വിഷാദ ഭാവം, അനാവശ്യമായ ദേഷ്യപ്പെടൽ ഇവ ശ്രദ്ധിക്കുക.

6. എല്ലാറ്റിനും ഉപരി സൈബർ ലോകത്തു നിന്നും വിർചൽ ലോകത്തു നിന്നും കൊച്ചു ടി.വി.യുടെയും പോഗോയുടെയും മുൻപിൽ നിന്നും കുഞ്ഞുങ്ങളുടെ വിശ്രമവേളകൾ മാതാപിതാക്കളോടൊപ്പം ആയിരിക്കാൻ ശ്രദ്ധിക്കുക. (Invent make time with children) അദ്ധ്യാപകരും രക്ഷിതാക്കളും കുഞ്ഞുങ്ങളുടെ കൂട്ടുകാരും, വിരസമായ ഇടവേളകളെ മൂല്യങ്ങൾ നിറയുന്ന ഇടപാടിലൂടെ ആനന്ദ വേളകളാക്കിതീർക്കുകയും ചെയ്യുക.

തിരുക്കുറൾ 421ൽ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു. "വിനാശത്തെ ചെറുത്തു തോൽപ്പിക്കാനുള്ള ആയുധമാണ് വിവേരം. ശത്രുക്കൾക്ക് നശിപ്പിക്കാനാവാത്ത കോട്ടയാണത്.' വിവേകത്തോടെ മാതാപിതാക്കൾക്കും ഗുരുക്കന്മാർക്കും സൈബർ തലമുറകൾ അനുഭവിക്കുന്ന പ്രശ്നങ്ങളെ ചെറുത്തു തോൽപ്പിക്കാൻ സാധിക്കും. നമ്മുടെ ശിക്ഷണങ്ങൾ, പഠനങ്ങൾ, ചൊല്ലും ചോറും 'ജീവിത മാർഗ്ഗം കണ്ടെത്താൻ മാത്രം (How to make a living?) കുട്ടികളെ പഠിപ്പിച്ചാൽ പോരാ, എങ്ങനെ ജീവിക്കണം (How to line?) എന്നുകൂടി അവർ പഠിക്കണം. (ഡോ. ജോർജ് സാമുവേൽ) ആത്മവിശ്വാസം നഷ്ടപ്പെട്ടാൽ, പരാജയങ്ങളിലേക്ക് താഴ്ന്നുപോകുന്നു എന്ന് തോന്നിയാൽ ജീവിതം ഇല്ലാതെയാകും എന്ന ഭീതി ജനിച്ചാൽ ജീവിതത്തിലേക്ക് ആത്മവിശ്വാസത്തോടെ വിജയ സോപാന തീരത്തേക്ക് അടുക്കുവാൻ മാതാപിതാ ഗുരുദൈവ കടാക്ഷത്തിലൂടെ ജീവിതയാത്ര ഒരു ബ്ലൂവെയിലിനും തകർക്കാൻ പറ്റാതിരിക്കാൻ വിവേകപൂർവ്വമായ ഇടപെടീലിലൂടെ സാധ്യമാകണം. അറിവുകൾ മുറിവുകൾ ആകാതെ മുറിവുകൾ മായ്ക്കുന്നതായി തീരണം.

"ഗുരു തന്റെ ജ്ഞാനമല്ല പകർന്നു കൊടുക്കേണ്ടത്; മറിച്ച് തന്റെ വിശ്വാസവും സ്നേഹവുമാണ്." (ഖലീൽ ജിബ്രാൽ)



## മാതാപിതാക്കളുടെ ശ്രദ്ധയ്ക്ക്

### എക്സൈസ് വകുപ്പിന്റെ നിർദേശങ്ങൾ

1. എല്ലാ ദിവസവും 5 മിനിറ്റെങ്കിലും മക്കൾക്കൊപ്പം ചെലവഴിച്ച് തുറന്ന് സംസാരിക്കുക.
2. അകത്തു നിന്ന് കുറ്റിയിട്ട മുറിക്കുള്ളിൽ അധിക നേരം ചിലവഴിക്കുന്നുണ്ടോയെന്ന് പരിശോധിക്കണം.
3. വസ്ത്രത്തിനോ, സ്കൂൾ ബാഗിനോ അസാധാരണമായ ഗന്ധമുണ്ടോയെന്ന് പരിശോധിക്കണം.
4. വിട്ടിൽ എത്തിയാൽ കുട്ടിയുടെ നടപ്പും ഇരിപ്പും ഒറ്റയ്ക്കാണെങ്കിൽ ശ്രദ്ധിക്കണം.
5. കാരണമില്ലാതെ ദേഷ്യപ്പെടുകയോ, അക്രമാസക്തനാവുകയോ ചെയ്യുന്നുവെങ്കിൽ ശ്രദ്ധ വയ്ക്കണം.
6. മറ്റു കുട്ടികളുമായി താരതമ്യപ്പെടുത്തി സംസാരിക്കുകയോ ഗുണമില്ലാത്തവനെന്നും മറ്റും കുറ്റപ്പെടുത്തി അപമാനിക്കുകയോ ചെയ്യരുത്.
7. കുട്ടിയുടെ അധ്യാപകരുമായും അവന്റെ നല്ല സുഹൃത്തുക്കളുമായും ഇടയ്ക്കിടെ ബന്ധപ്പെട്ട് വിവരങ്ങൾ തിരക്കണം.
8. കുട്ടി ലഹരി ഉപയോഗിക്കുന്നുണ്ടെന്ന് ബോധ്യപ്പെട്ടാൽ അക്കാര്യം ഒളിച്ചു വയ്ക്കാതെ ബന്ധപ്പെട്ടവരുമായി തുറന്നു സംസാരിക്കുക.
9. ആവശ്യമെങ്കിൽ ഡോക്ടറുടെയും മനഃശാസ്ത്രജ്ഞന്റെയും സഹായം നേടുക.

(കടപ്പാട്: മാതൃഭൂമി, 2017 ജൂലൈ 26 ബുധൻ)



# വി. കന്യകമറിയം പാശ്ചാത്യ പൗരസ്ത്യ സഭകളിൽ

**കവർ സ്റ്റോറി**

ഡോ. എം. കുര്യാക്കോസ്, പുല്ലുവഴി

ദൈവമാതാവായ വി. മറിയമിനെക്കുറിച്ചുള്ള ദൈവശാസ്ത്ര പഠനങ്ങൾക്കും (Mariology) വിചിന്തനങ്ങൾക്കും ക്രൈസ്തവ സഭകൾ ശ്രദ്ധേയവും ഗൗരവപൂർണ്ണവുമായ പ്രാധാന്യമാണ് നൽകുന്നത്. മരിയൻ ദൈവശാസ്ത്രം ഇന്ന് പ്രൊട്ടസ്റ്റന്റ് പെന്തക്കോസ്ത് വിഭാഗങ്ങൾപോലും കൂടുതൽ പഠനങ്ങൾക്ക് വിധേയമാക്കുന്നുണ്ട് എന്നത് ഒരു സത്യമാണ്.

ചില പ്രൊട്ടസ്റ്റന്റ് വിഭാഗങ്ങളുടെ ഹൃദയശൂന്യമായ വേദവിപരീതങ്ങൾ ഒഴിച്ചാൽ, എപ്പിസ്ക്കോപ്പൽ സഭകൾ അടക്കം ലോകത്തിലെ എല്ലാ ക്രൈസ്തവ വിഭാഗങ്ങളും വി.ദൈവമാതാവിന് സഭയിൽ ഏറ്റവും അദ്വിതീയ സ്ഥാനമാണ് നൽകുന്നത്. മനുഷ്യാവതാര രഹസ്യങ്ങൾ വി. മാതാവിന്റെ ദിവ്യതയുടെ അഭാവത്തിൽ അപൂർണ്ണവും അർത്ഥരഹിതവുമാണ്. യേശുക്രിസ്തുവിന്റെ രക്ഷാകരമായ വ്യാപാരങ്ങളുടെയും മനുഷ്യാവതാരത്തിന്റെയും പൂർത്തീകരണത്തിന് അഗണ്യമായ പങ്കുവഹിച്ച മറിയം സഭയുടെ രാജ്ഞിയായി (Queen of the Church)കണക്കാക്കപ്പെടുന്നത് അർത്ഥപൂർണ്ണവും ഉചിതവുമത്രെ.

നമ്മുടെ പൗരാണിക സഭയടക്കമുള്ള പൗരസ്ത്യ ഓർത്തഡോക്സ് സഭയുടെ മരിയൻ ദൈവശാസ്ത്രം വേദാനുസരണവും പിതാക്കന്മാരുടെ പാരമ്പര്യത്തിൽ അധിഷ്ഠിതവുമാണ്. എന്നാൽ കത്തോലിക്കാ സഭയുടെ ആചാരനുഷ്ഠാനങ്ങളിൽ കാലാന്തരത്തിൽ അമിത ഭക്തി എന്ന് തെറ്റിദ്ധരിക്കത്തക്ക വിധത്തിൽ വേദവിപരീതങ്ങളും വിഗ്രഹാരാധനയുടെ ലക്ഷണങ്ങളും കടന്നുകൂടിയിട്ടുണ്ട് എന്ന് സംശയിക്കേണ്ടിയിരിക്കുന്നു. മരിയൻ ദൈവശാസ്ത്രത്തിന്റെ മുഖ്യമായ ആശയങ്ങൾ ഓർത്തഡോക്സ് വിശ്വാസങ്ങളുടെ വെളിച്ചത്തിൽ വളരെ ചുരുക്കമായി പ്രതിപാദിക്കുക എന്നതാണ് ഈ ലേഖനത്തിന്റെ ഉദ്ദേശം.

### മറിയം എന്ന പേരിന്റെ ഉത്ഭവം

മേരി എന്ന് ഇംഗ്ലീഷിലും മറിയ, മറിയം എന്ന് ഗ്രീക്കിലും സംബോധന ചെയ്യപ്പെടുന്ന പേരിന്റെ എബ്രായ മൂലം മിറിയ എന്നാണ്. മോശയുടെ സഹോദരിയുടെ പേരാണ് ബൈബിളിൽ ആദ്യം കാണപ്പെടുന്നത്. വാക്കിന്റെ ഉത്ഭവത്തെപ്പറ്റി പണ്ഡിതന്മാരിൽ അഭിപ്രായ ഐക്യം ഇല്ല. "Marye"എന്ന ഈജിപ്ഷ്യൻ പദമാകാം എന്ന് ചിലർ എഴുതിക്കാ

ണുന്നു. അതിന്റെ അർത്ഥം പ്രിയപ്പെട്ടവൾ, സ്നേഹിക്കപ്പെട്ടവൾ, അനുഗ്രഹിക്കപ്പെട്ടവൾ എന്നെല്ലാമാണ്. മിസ്രയിം വാസക്കാലത്ത് യഹൂദസ്ത്രീകൾക്ക് ഈ പേർ ലഭിച്ചിരുന്നതുകൊണ്ട് ഈ വാദം ശരിയാകാം. എന്നാൽ സെമിറ്റിക് ഭാഷകളിലും ദക്ഷിണേന്ത്യൻ ഭാഷകളിലും ഒരുപോലെ പ്രാവീണ്യം നേടി മലയാള ഭാഷയ്ക്ക് അമൂല്യമായ സംഭാവനകൾ നൽകിയ ഡോ. പി.എം. ജോസഫിന്റെ വിശകലനത്തിൽ മറയെന്നും യാഹ് എന്നുമുള്ള രണ്ടു എബ്രായ മൂലപദങ്ങളുടെ സന്ധിയാണ് മറിയം. മറ എന്ന ധാതുവിന്റെ അർത്ഥം ഉയർത്തപ്പെട്ടവൾ എന്നാണ്. അപ്പോൾ യഹോവയിലേക്ക് ഉയർത്തപ്പെട്ടവൾ എന്ന് നാമാർത്ഥം വരുന്നു. മേൽപറഞ്ഞ രണ്ടു വിശദീകരണങ്ങളും സ്വീകാര്യമായിത്തോന്നുന്നു. എന്നാൽ പെന്തകോസ്തു സഭകൾ പ്രസിദ്ധീകരിക്കുന്ന കേരളത്തിലെ ചില പുസ്തകങ്ങളിൽ മത്സരം, ശാഠ്യം, വഴക്കമില്ലായ്മ എന്നെല്ലാം വാക്യാർത്ഥം കൊടുത്തിരിക്കുന്നത് തികച്ചും തിരസ്ക്കരിക്കപ്പെടേണ്ടതാണ്. മറിയാം എന്നല്ല, മറിയം എന്നാണ്, ഉച്ചരിക്കേണ്ടത് എന്ന് പ്രത്യേകം ശ്രദ്ധിയ്ക്കുന്നത് നന്നായിരിക്കും. എന്ന് ഡോ. ജോസഫ് അഭിപ്രായപ്പെടുന്നു.

**വി.മറിയമിന് വി.സഭയിലെ സ്ഥാനം**

മറിയമിന് സ്തുതി ചൊവ്വാക്കപ്പെട്ട വിശുദ്ധ സഭയിലെ സ്ഥാനം നാലാം തുബ്ദേനിലെ ആദ്യ വാചകത്തിൽ നിർവചന രൂപത്തിൽ അടങ്ങിയിരിക്കുന്നു. ഭൂമിയിലെ സകല വംശങ്ങളിൽ നിന്ന് ഭാഗ്യങ്ങൾക്ക് യോഗ്യതയുള്ളവളും, സ്തുതിക്കപ്പെട്ടവളും, വിശുദ്ധിയുള്ളവളും, മഹത്വമുള്ളവളും അനുഗ്രഹിക്കപ്പെട്ടവളുമായി നിത്യകന്യകയും ഭാഗ്യവതിയുമായ ദൈവമാതാവായ മറിയമിനേയും ഞങ്ങൾ ഓർക്കുന്നു. ഈ എട്ട് വിശേഷണങ്ങൾ ആത്മീയവും ഭൗതികവുമായ പൂർത്തീകരണത്തെ സൂചിപ്പിക്കുന്നു. ഇവയെ സംഗ്രഹിച്ച് മൂന്ന് വിശിഷ്ടതകൾ ആക്കി സംക്ഷേപിക്കുമ്പോൾ അവൾ (എ) ദൈവമാതാവാണ്. (ബി) നിത്യകന്യകയാണ് (സി) നിത്യവിശുദ്ധയാണ്. ഇവയെ A) God Bearer / Mother of God, B) Perpetual or Eternal Virgin, C) Ever Holy or All Holy എന്ന് ഇംഗ്ലീഷിലും, A) Theotokos, B) Aeiparthenos, C) Panagia എന്ന് ഗ്രീക്കു ഭാഷയിലും സംഗ്രഹിച്ചിരിക്കുന്നു.

**ദൈവമാതാവായ മറിയം (God Bearer / Mother of God/ Theotokos)**

ഒന്നാം നൂറ്റാണ്ട് മുതൽ തന്നെ പിതാക്കന്മാർ മറിയം വചനമാം ദൈവത്തെ പ്രസവിച്ച നിത്യകന്യകയും ദൈവമാതാവുമാണെന്ന് പഠിപ്പിച്ചിരുന്നു. എന്നാൽ അഞ്ചാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ കുസ്തന്തിനോപ്പോലീസ് പാത്രിയർക്കീസ് ആയിരുന്ന നെസ്തോർ മിശിഹായുടെ സ്വഭാവത്തെ സംബന്ധിച്ച് ചില വാദ മുഖങ്ങൾ ഉന്നയിച്ചു. മറിയമിനെ ദൈവമാതാവ്, ദൈവപ്രസവിത്രി എന്നെല്ലാം സംബോധന ചെയ്യുന്നത് തെറ്റാണ് എന്ന് അദ്ദേഹം പഠിപ്പിച്ചു. മറിയം പ്രസവിച്ചത് മനുഷ്യനായ ക്രിസ്തുവിനെയാണ് [Anthropotokos]എന്ന് നെസ്തോർ വാദിച്ചു. AD 431 ലെ എഫെസൂസ് സുന്നഹദോസിൽ നെസ്തോറിന്റെ വേദവിപരീതത്തെ എന്നേക്കുമായി ശപിച്ചുതള്ളി മറിയം ദൈവമാതാവാണെന്നുള്ള വിശ്വാസം സ്ഥിരപ്പെടുത്തി. 431 ജൂൺ 22 മുതൽ സെപ്തംബർ 11 വരെ ദീർഘിച്ച ഈ സുന്നഹദോസിൽ കുസ്തന്തിനോസ് പോലീസിലെ നെസ്തോറിന്റെ 19 ബിഷപ്പുമാരും അന്ത്യോഖ്യായിലെ പാത്രീയർക്കീസ് യോഹന്നാന്റെ നേതൃത്വത്തിൽ 42 ബിഷപ്പുമാരും അലക്സാൻഡ്രിയായിലെ കുറീലോസിന്റെ നേതൃത്വത്തിൽ 50 ബിഷപ്പുമാരുമുൾപ്പെടെ 153 പിതാക്കന്മാർ സംബന്ധിച്ചിരുന്നു.

യഥാർത്ഥത്തിൽ മരിയൻ ദൈവശാസ്ത്രത്തിന്റെ കേന്ദ്രബിന്ദു അവളുടെ മാതൃത്വമാണെന്ന് പിതാക്കന്മാർ വിശ്വസിച്ചിരുന്നു. ക്രിസ്തുവിന്റെ മാതാവ് (Christotokos) ദൈവമാതാവ്, നിത്യകന്യകയായ മാതാവ്, സഭയിലെ വിശ്വാസികളുടെ എല്ലാം മാതാവ്, (Mother of the Church) എന്നിങ്ങനെയുള്ള അനിതര സാധാരണമായ വ്യക്തിത്വം അവളെ ഇന്നുവരെ ജനിച്ചവരും ജനിക്കാനിരിക്കുന്നവരുമായ മനുഷ്യരിൽ നിന്ന് വ്യത്യസ്ഥയാക്കുന്നു. Theotokos എന്ന് ഗ്രീക്കിലും, Dei Genetrix / Mater Dei എന്ന് ലത്തീനിലും യൽദോസ് ആലോഹോ എന്ന് സുറിയാനിയിലും ഉച്ചരിക്കുന്ന പദം കൊണ്ട് വിവക്ഷിക്കുന്നത് അവൾ ദൈവികതയെ അല്ലെങ്കിൽ ദൈവത്വത്തെ (Divinity) പ്രസവിച്ചു എന്നല്ല, പിന്നെയോ അവളിൽ ഉരുവായതും അവൾ പ്രസവിച്ചവനുമായവൻ ദൈവമാകുന്നു എന്നാണ്. അവൾ ദൈവത്തെ സ്വീകരിച്ചു വഹിക്കുകയും (Theodokos) ദൈവത്തെ പ്രസവിക്കുകയും ചെയ്തു (Theotokos).

**നിത്യ കന്യക (Perpetual Virgin / Eternal Virgin / Aeiparthenos)**

മറിയയുടെ നിത്യകന്യകാത്വം ഏറെ പ്രതിപാദിക്കപ്പെടുന്ന വിഷയമാണ്. ആദ്യ നൂറ്റാണ്ടുകളിൽ സഭയിലെ വിശുദ്ധന്മാരായ പിതാക്കന്മാർ സംശയരഹിതമായി ഉൽബോധിപ്പിച്ചിരുന്നെങ്കിലും നാലാം

നൂറ്റാണ്ടുമുതൽ വേദവിപരീതങ്ങൾ തലപൊക്കി. AD 553 ലെ രണ്ടാം കുസ്തന്തീനോപ്പോലീസ് സുന്നഹദോസിൽ മാതാവിന്റെ നിത്യകന്യകാത്വം വിശ്വാസപ്രമാണമായി സ്ഥിരീകരിച്ചു.

**നിത്യകന്യകാത്വം – രണ്ടു അവിഭാജ്യഘടകങ്ങൾ**

(Two inseparable manifestations of Eternal Virginity)

A - ശാരീരിക കന്യകാത്വം (Corporeal Virginity)

B - ആത്മീയ കന്യകാത്വം (Spiritual Virginity)

**ശാരീരിക കന്യകാത്വം**

കന്യാവ്രതമുദ്രയ്ക്ക് ഭംഗം വരാതെ പുരുഷസംബന്ധമില്ലാതെ മാതൃത്വം വരിക്കുന്ന അവസ്ഥയ്ക്കാണ് ശാരീരിക കന്യകാത്വം എന്നു വിവക്ഷിക്കുന്നത്. നിത്യകന്യക പുത്രജനനത്തിനു മുമ്പും പിമ്പും ഈ കന്യകാത്വം അഭംഗുരം പാലിക്കുന്നവളാണ്, നിത്യകന്യകാത്വത്തിന്റെ പൂർണ്ണത മൂന്ന് അവസ്ഥകളിൽ സംരക്ഷിക്കപ്പെടുന്ന മുദ്രാകവചമാണ്. അതായത് പ്രസവത്തിനു മുമ്പ്, പ്രസവവേളയിൽ, പ്രസവാനന്തരം. (Prenatal Virginity, Natal Virginity & Postnatal Virginity)

**Prenatal Virginity (Ante-Parthum)**

മറിയം തന്റെ ഏകജാതനെ പ്രസവിക്കുന്നതുവരെയും കന്യകയായിരുന്നുവെന്ന് മിക്കവാറും എല്ലാ ക്രിസ്തീയസഭകളും വിശ്വസിക്കുന്നു. ഖുർ-ആനിൽ പോലും യേശുവിന് ജന്മം നൽകിയത് കന്യകയായ മറിയം ആയിരുന്നുവെന്നു പ്രസ്താവിച്ചിട്ടുണ്ട്.

**Natal Virginity (In-Parthum)**

മറിയം തന്റെ പുത്രനെ പ്രസവിച്ചത് കന്യകാചർമ്മത്തിന് ഭംഗം വരാത്ത രീതിയിലായിരുന്നു എന്ന് പിതാക്കന്മാർ പഠിപ്പിച്ചിരുന്നു. തന്റെ വചനിപ്പും ഗർഭധാരണവും ഏതുവിധം അത്ഭുതകരമായിരുന്നോ ആ വിധത്തിൽ തന്നെ ക ന്യകാത്വം ഭേദിക്കപ്പെടാതെ പുത്രജന്മവും സംഭവിച്ചു. തന്റെ ഉയർപ്പിൽ കല്ലറയുടെ മുദ്രയ്ക്ക് കേടുവരാതെ പുനരുത്ഥാനം ചെയ്തവൻ തന്റെ ജനനത്തിൽ മാതാവിന്റെ കന്യകാത്വത്തിന് ഹാനി വരുത്തി എന്നു വിചാരിക്കുവാൻ സാധ്യമല്ല. അടച്ചിട്ട വാതിലുകളിൽക്കൂടി ക്രിസ്തു തന്റെ ശിഷ്യർക്ക് പ്രത്യക്ഷപ്പെട്ടതും ഓർക്കുക. പുത്രജനനത്തിൽ യേശുതമ്പുരാൻ തന്റെ മാതൃ ഉദരത്തിൽ നിന്ന് വിസ്മയകരമായ വിധത്തിൽ ഭൂമിയിലേക്ക് ഇറങ്ങി വന്നു എന്ന് സഭ പഠിപ്പിക്കുന്നു. നിത്യകന്യകാത്വത്തിന്റെ പ്രധാനപ്പെട്ട ഈ ലക്ഷണം പലപ്പോഴും മാതാവിന്റെ വേദശാസ്ത്രപഠനങ്ങളിൽ അവഗണിക്കപ്പെട്ടു പോകുന്നുണ്ടോ എന്ന് സംശയിക്കേണ്ടിയിരിക്കുന്നു. കത്തോലിക്കാസഭ 1545-1563 ലെ ട്രെന്റ് സുന്നഹദോസിൽ മാതാവിന്റെ ഈ കന്യകാത്വം വിശദീകരിച്ച് സ്ഥിരീകരിക്കുകയുണ്ടായി.

**Postnatal Virginity (Post-Parthum)**

യേശുവിന്റെ ജനനശേഷവും മറിയം കന്യകയായിരുന്നുവോ എന്നുള്ള വിഷയം ക്രൈസ്തവ വേദശാസ്ത്രം നേരിട്ടിട്ടുള്ള ഒരു ഗൗരവമേറിയ വെല്ലുവിളിയായി കരുതാം. യേശുവിന്റെ ആദ്യജാതൻ എന്നുള്ള വിശേഷണം, തന്റെ സഹോദരങ്ങളെപ്പറ്റിയുള്ള പരാമർശം, ആദ്യജാതനെ പ്രസവിക്കുംവരെ എന്ന പ്രയോഗം മുതലായവ വേദപുസ്തകത്തിൽ നിന്ന് അടർത്തിയെടുത്തതാണ് ഈ വിധ ഇടത്തൂടുകളും വേദവിപരീതങ്ങളും നിലവിൽ വന്നത്. എന്നാൽ ആദിമസഭ മുതലുള്ള പിതാക്കന്മാർ മറിയമിന്റെ അനാദ്യന്തമായ കന്യകാത്വം സംശയരഹിതമായി വിശ്വസിക്കുകയും പ്രസ്താവിക്കുകയും ചെയ്തിട്ടുണ്ട്. മുമ്പ് പ്രസ്താവിച്ചതു പോലെ AD 553 ലെ സുന്നഹദോസിൽ മാതാവിന്റെ നിത്യ കന്യകാത്വം വിശ്വാസപ്രമാണമായി അംഗീകരിക്കപ്പെട്ടു.

**ആത്മീയ കന്യകാത്വം (Spiritual Virginity)**

നിത്യകന്യകാത്വം കൊണ്ട് ഉദ്ദേശിക്കുന്നത് കേവലം ശാരീരികമായ അവസ്ഥ മാത്രമല്ല, ആത്മീയമായ നിത്യപരിശുദ്ധി കൂടിയാണ്.കന്യകാത്വത്തിന്റെ യഥാർത്ഥമായ ലക്ഷണം വിവാഹത്തിൽ നിന്നോ വിവാഹബന്ധത്തിൽ നിന്നോ ഒഴിവായിരിക്കുന്ന ഒരു നിഷേധാത്മകമായ അവസ്ഥയല്ല. വിവാഹവും പ്രജനനപ്രക്രിയയും ദൈവത്തിന്റെ കൽപ്പനയാണ്. എന്നിരിക്കിലും മനുഷ്യനെ ഉയർന്ന ആത്മീയ തലങ്ങളിലേക്ക് ദൈവം വിളിച്ചാൽ സ്വർഗ്ഗീയ സ്നേഹത്തെ പ്രതി വിവാഹം ത്യജിക്കുന്നത് ദൈവേഷ്ടംതന്നെയാണ്. (വി. മത്തായി 22:30, 19:2, 25:1-13 കാണുക.) ഭാര്യഭർത്താക്കന്മാരായി ജീവിച്ചുകൊണ്ടുതന്നെ പ്രലോഭനങ്ങളിൽ നിന്ന് അകന്ന് ദൈവസ്നേഹത്തിന്റെ പാരമ്യത്തിലും നിർവൃതിയിലും സായൂജ്യം കണ്ടെത്തുന്ന അവസ്ഥയ്ക്കാണ് ആത്മീയ കന്യകാത്വം എന്നു പറയുന്നത്. എബ്രായ തത്വചിന്തകനായ ഫിലോ (BC 30 - AD 40) ഈ സത്യം വിശകലനം ചെയ്യുന്നുണ്ട്. സഭയെ ക്രിസ്തുവിന്റെ നിർമ്മലയും പതിവ്രതയുമായ കന്യകയായി ഉപമിക്കുന്നത് ഈ സാദൃശ്യത്തിലാണ് ( 2. കൊരി 11:2, 1. കൊരി 7 : 32, 34, എഫെ 5:25 കാണുക).

**നിത്യവിശുദ്ധ (Ever Holy / All Holy / Panagia - Gr.)**

കന്യകമറിയം നിത്യവിശുദ്ധയാണെന്ന് എല്ലാ സഭകളും പൊതുവെ സമ്മതിക്കുന്നു. അവൾ എല്ലാ വിശുദ്ധന്മാരേക്കാളും ശുദ്ധിമതികളേക്കാളും ഉയർന്ന സ്ഥാനമുള്ളവളും നിത്യസൗഭാഗ്യവതി എന്ന് വിളിക്കപ്പെടുന്നവളുമാണ്. മാലാഖമാരും പ്രധാനമാലാഖമാരും അവളെ രാജ്ഞിയായി (Queen of the Heavens and Queen of the Church)കാണുവാൻ തക്കവണ്ണം സ്വർഗ്ഗത്തിൽ അവൾക്ക് അത്യുന്നതസ്ഥാനം തന്റെ പുത്രൻ നൽകിയിരിക്കുന്നു.

**വി. മറിയവും വി. സഭയും**

മറിയ നിർമ്മലയും, കന്മഷഹീനയും, കളങ്കമില്ലാത്തവളും, കർമ്മ പാപവിമുക്തയും ആയിരുന്നതുകൊണ്ട് (Immaculate / Spotless / Achrantos) അവൾ ആത്മീയ നിലവാരത്തിലും നിത്യകന്യകയായിരുന്നുവെന്ന് സഭ പഠിപ്പിക്കുന്നു. അതുകൊണ്ടു തന്നെ മറിയയിൽ സഭയുടെ മർമ്മവും രഹസ്യങ്ങളും അടങ്ങിയിരിക്കുന്നു.

വി. മാതാവിനെക്കുറിച്ച നമ്മുടെ സഭ അംഗീകരിക്കാത്തതും എന്നാൽ കത്തോലിക്കാ സഭ പ്രമാണമായി സ്വീകരിക്കുന്നതുമായ അമലോത്ഭവത്തെപ്പറ്റി ചുരുക്കമായി വിവരിക്കുന്നു.

**അമലോത്ഭവ വാദം (Doctrine of Immaculate Conception)**

തന്റെ മാതാവായ ഹന്നായുടെ ഉദരത്തിൽ മറിയ രൂപംകൊണ്ട അതേ നിമിഷം മുതൽ അവൾ ജന്മപാപവിമുക്തയായിരുന്നു എന്നാണ് അമലോത്ഭവം എന്ന വാക്കുകൊണ്ട് വിവക്ഷിക്കുന്നത്. കത്തോലിക്കാസഭ ഈ വിശ്വാസത്തെ 1854 ഡിസംബർ 8–ാം തീയതി പീയൂസ് 9–ാമൻ മാർപ്പാപ്പയുടെ Ineffabilis Deus എന്ന ബൂളാവഴി വിശ്വാസപ്രമാണമാക്കി തീർത്തു. ഡിസംബർ 8–ാം തീയതി അമലോത്ഭവ ദിനമായും ഒമ്പതുമാസം തികയുമ്പോഴുള്ള സെപ്തംബർ 8 മറിയത്തിന്റെ ജന്മദിനമായി സ്ഥിരീകരിക്കുകയും ചെയ്തു. ഈ വിശ്വാസം പൗരസ്ത്യ സഭകൾ പൂർണ്ണമായും അംഗീകരിക്കുന്നില്ല. അത് മറിയയെ ആദാമിന്റെ വംശാവലിയിൽ നിന്ന് നീക്കം ചെയ്യുന്നതിന് തുല്യമാണെന്നും ദൈവനീതിക്ക് എതിരാണെന്നും ജന്മപാപത്തിന്റെ നിർവചനത്തെ അസാധുവാക്കുകയും ചെയ്യുന്നുവെന്ന് പൗരസ്ത്യ സഭാ പിതാക്കന്മാർ വാദിക്കുന്നു. വചനിപ്പിനു മുമ്പു തന്നെ മറിയം ജന്മപാപവിമുക്തയാണെന്നും എന്നാൽ അതിന്റെ കൃത്യസമയം നമുക്ക് അറിവില്ല എന്നും സഭ പഠിപ്പിക്കുന്നു. എന്നിരിക്കിലും ഗബ്രിയേൽ മാലാഖ അവളോട് കൃപ നിറഞ്ഞവളേ നിനക്കു സമാധാനം എന്നു ഉത്ഘോഷിച്ച മുഹൂർത്തത്തിലാണ് ദൈവം അവളെ കന്മഷഹീനയാക്കിയത് എന്ന് ഭൂരിഭാഗം പിതാക്കന്മാരും വിശ്വസിക്കുന്നു.

സെപ്തംബർ 8–ാം തീയതി മാതാവിന്റെ ജനന പ്പെരുന്നാളായി ആചരിക്കുന്ന പതിവ് മലങ്കര സഭയിൽ നൂറ്റാണ്ടുകൾമുമ്പേ നിലവിലുണ്ട്.

എന്നാൽ മറിയമിനെ ത്രിത്വത്തിലെ നാലാമത്തെ ആളത്തമായി ചിലർ വ്യാഖ്യാനിക്കുന്നത് തികച്ചും വേദവിപരീതമാണെന്ന് പറയേണ്ടതില്ലല്ലോ. കത്തോലിക്ക സഭ മാതാവിനെ സഹരക്ഷക (co-redemptress), സഹായരക്ഷക (sub-redemptress) എന്നെല്ലാം വിശേഷിപ്പിക്കുന്നതും നമ്മുടെ സഭ അംഗീകരിയ്ക്കുന്നില്ല.

നമ്മുടെ കർത്താവേശു മിശിഹായുടെ മനുഷ്യാവതാരത്തെക്കുറിച്ച് സ്പഷ്ടമായി തെളിയിച്ചവനും സത്യവാനും ഉന്നത ഗോപുരവുമായ പ്രസിദ്ധനും അലക്സന്ത്രിയായിലെ പാത്രിയർക്കീസും വേദശാസ്ത്ര പണ്ഡിതനും മഹാ പരിശുദ്ധനുമായ കൂറീലോസാണ് (376 – 444). AD 431 –ലെ എഫെസൂസ് സുന്നഹദോസിൽ അദ്ധ്യക്ഷം വഹിച്ച് കന്യകമറിയമിന് സഭയിലെ സ്ഥാനം സംശയരഹിതമായി ഉറപ്പിച്ച് വിശ്വാസ പ്രമാണമാക്കി പ്രഖ്യാപിച്ചത്. അദ്ദേഹം സുന്നഹദോസിൽ ചെയ്ത പ്രസംഗത്തിലെ ഒരു ഭാഗം ഉദ്ധരിക്കട്ടെ. “ദൈവമാതാവായ മറിയമെ, മഹത്വമുള്ളവളേ, ലോകത്തിന്റെ ശ്രീ ഭണ്ഡാരമേ, ഒരിക്കലും കെടാത്ത ദീപമേ, സന്തോഷിക്ക! കന്യാവ്രതത്തിന്റെ കിരീടമേ, സത്യവിശ്വാസത്തിന്റെ സ്തംഭമേ, നശിപ്പിയ്ക്കാവതല്ലാത്ത ദേവാലയമേ, അപരിമേയന്റെ വാസ സ്ഥാനമേ സന്തോഷിക്കുക! അമ്മേ കന്യകയേ! നിന്നോടുകൂടെ മാലാഖമാർ സന്തോഷിക്കുന്നു. നിന്റെ കരുണയാൽ പിശാചുക്കൾ ആട്ടിപ്പായിക്കപ്പെടുന്നു.... വീണുപോയ സൃഷ്ടികൾ സ്വർഗ്ഗത്തിലേക്ക് ഉയർത്തപ്പെടുന്നു.”

17. സ്ത്രീത്വവും (womanhood) കന്യകാത്വവും (virginhood) മാതൃത്വവും (motherhood) ഒരുപോലെ മഹത്വപൂർണ്ണമായി സമ്മേളിച്ച ഭാഗ്യവതിയായ മറിയം നിത്യകന്യകയും നിത്യവിശുദ്ധയും ദൈവമാതാവും ആണെന്ന് ആകാശവും ഭൂമിയും നിലനിൽക്കുന്ന കാലം മുഴുവൻ വംശങ്ങളും ജാതികളും പ്രഘോഷിക്കട്ടെ. അവളുടെ പ്രാർത്ഥന നമുക്ക് എന്നും കോട്ടയായിരിക്കട്ടെ. ആമേൻ.



ഫാ. ഫിലിപ്പ് ജേക്കബ്, മൂലമണ്ണിൽ

# ഉദയംപേരൂർ സുന്നഹദോസ് (1599) നിരോധിച്ച സുറിയാനി കൃതികൾ

**പ്രമ്മസ (മർത്തമറിയത്തുമ്മ)**

ടി പുസ്തകത്തിൽ സുന്നഹദോസ് ആരോപിച്ച ദൈവ ദൂഷണങ്ങളും വേദവിപരീതങ്ങളും കെട്ടുകഥകളും ഇനി പറയുന്നവയാണ്.

i. പരിശുദ്ധ മറിയത്തോടുള്ള വചനിപ്പ് നടന്നത് നസ്രേത്തിലല്ല, യെരുശലേം ദേവാലയത്തിലാണ് എന്ന് കൃതിയിൽ രേഖപ്പെടുത്തിയിരിക്കുന്നു. ii. പരിശുദ്ധ മറിയവുമായുള്ള വിവാഹ നിശ്ചയത്തിനു മുമ്പ് വിശുദ്ധ യൗസേഫിനു മറ്റൊരു ഭാര്യയും മക്കളും ഉണ്ടായിരുന്നു. iii വികൃതികൾ കാരണമായി യേശുവിനെ യൗസേഫ് ശാസിച്ചിരുന്നു. iv ശിശുവായിരുന്നപ്പോൾ യേശു റാബിമാരുടെ അടുക്കൽ പോയി പഠിച്ചിരുന്നു. v. നാൽപ്പത് ദിന ഉപവാസം പൂർത്തിയാകും മുമ്പ് യേശുവിനെ സാത്താൻ പരീക്ഷിച്ചു. vi. ഗർഭിണിയായ മറിയത്തെ, യൗസേഫ് മഹാപുരോഹിതന്മാരുടെ അടുക്കൽ കൊണ്ടുവന്നു. വ്യഭിചാരണിയല്ലെന്ന് തെളിയിക്കുന്നതിനായി ഒരു 'വെള്ളം' കുടിക്കുന്നതിന് അവർ മറിയത്തോട് ആവശ്യപ്പെട്ടു. vii മറിയം വേദനയോടുകൂടി യേശുവിനെ പ്രസവിച്ചു. viii മറിയവും പുണ്യവാന്മാരും മോക്ഷത്തിൽ പോയിട്ടില്ല. അവർ അന്ത്യവിധി വരെയും പറുദീസയിൽ ആകുന്നു.

ഇത് ഒരു അപ്പോക്രിഫൽ കൃതി ആയിരുന്നുവെങ്കിലും മലങ്കരയിൽ വളരെ വിപുലമായ പ്രചാരം ഇതിനുണ്ടായിരുന്നു. ധ്യാനാത്മകമായ വായനയ്ക്ക് ഈ കൃതി ഉപയോഗിച്ചിരുന്നു. ഇതിൽ പരാമർശിക്കപ്പെടുന്ന തെറ്റുകൾ നെസ്തോറിയൻ നിർമ്മിതി അല്ല എന്നു മാത്രമല്ല, കാനോനകൾ പറയുന്ന തരത്തിലുള്ള ഒരു അപകടവും ഈ കൃതിയിലില്ല. ഈ കൃതി മലയാളത്തിൽ വിവർത്തനം ചെയ്തിട്ടുണ്ട്.

**യോഹന്നാൻ വറകൽദോൻ**

വറകൽദോൻ 10–ാം നൂറ്റാണ്ടിലാണ് ജീവിച്ചിരുന്നത്. ക്രിസ്തുവിൽ ദൈവത്വവും മനുഷ്യത്വവും ആയ രണ്ട് ആളത്വങ്ങൾ ഉണ്ടെന്നുള്ള നെസ്തോറിയൻ ക്രിസ്തുശാസ്ത്ര സിദ്ധാന്തം ഇതിൽ ചർച്ച ചെയ്യുന്നു. The life of the Monk Joseph Busnaya (+979) എന്ന ഗ്രന്ഥമാണ് ഇതെന്ന് കരുതുന്നു. റമ്പാൻ ഹോർമിസസിന്റെ ആശ്രമത്തിലെ ഒരു സന്യാസിയായിരുന്നു ജോസഫ് ബസ്നായ. വറകൽദോന്റെ ഒരു കൈയ്യെഴുത്ത് പ്രതി (Oo 1.29) കേംബ്രിജ്ഡ് ലൈബ്രറിയിലും 28 പുറങ്ങൾ ഉൾപ്പെടുന്ന മറ്റൊരു കൈയ്യെഴുത്ത് പ്രതി കാക്കനാട് സെന്റ് തോമസ് മൗണ്ടിലും


THE
HISTORY
OF THE
Church of *Malabar*,
FROM
The time of its being first discover'd by the *Portuguezes* in the Year 1501.
Giving an Account of
The *Persecutions* and Violent *Methods* of the *Roman Prelates*, to Reduce them to the Subjection of the *Church* of ROME.
Together with the
SYNOD of DIAMPER,
Celebrated in the Year of our Lord 1599.
With some *Remarks* upon the *Faith* and *Doctrine* of the *Christians* of St. *Thomas* in the *Indies*, agreeing with the *Church* of *England*, in opposition to that of *Rome*.
Done out of Portuguese into English.
By *MICHAEL GEDDES*, Chancellor of the Cathedral Church of *SARUM*.
LONDON,
Printed for Sam. Smith, and Benj. Walford, at the Prince's Arms in St. Paul's Church-Yard, 1694.

(മേജർ ആർച്ച് ബിഷപ്പിന്റെ കാര്യാലയം) സൂക്ഷിച്ചിട്ടുണ്ട്.

**റൂഹാദക്കുദിശാ**

പരിശുദ്ധ റൂഹാ പിതാവിൽ നിന്ന് പുറപ്പെടുന്നു എന്ന പൗരസ്ത്യ ദൈവശാസ്ത്ര സിദ്ധാന്തം ഇതിൽ ചർച്ച ചെയ്യുന്നു. നെസ്തോറിയൻ ചിന്തയ്ക്ക് ഇവിടെ പ്രത്യേക പ്രസക്തിയില്ല. ഗ്രന്ഥകർത്താവിനെ കുറിച്ച് കൃതിയിൽ പരാമർശമില്ല. മോപ്സുസ്റ്റ്യായിലെ തിയോഡോറാണ് രചയിതാവ് എന്ന് അബ്ദീശോയും സീറട്ടിലെ ദിനവൃത്താന്തവും അഭിപ്രായപ്പെടുന്നു.

**മാർഗ്ഗാനിസാ**

അബ്ദീശോ (+1318) ആണ് രചയിതാവ്. കൃതിയിൽ സുന്നഹദോസ് കണ്ടെത്തിയ തെറ്റുകൾ ഇന് പറയുന്നവയാണ്. i. മറിയം ദൈവമാതാവല്ല, ക്രിസ്തുവിന്റെ മാതാവ് മാത്രമാണ്. ii. നെസ്തോറിയൻ വിശ്വാസം ശ്ലീഹാന്മാരുടെ വിശ്വാസമാണ്. iii. റോമൻ കത്തോലിക്കാ വിശ്വാസം രാജാക്കന്മാരുടെ ശക്തി കൊണ്ട് നിലനിൽക്കുന്നു. iv. നെസ്തോറിയോസിനെ മുടക്കിയത് നിബിയന്മാരേയും ശ്ലീഹന്മാരേയും മുടക്കുന്നതിന് തുല്യമാണ്. v. നെസ്തോറിയസ് പഠിപ്പിച്ചത് വിശ്വസിക്കാത്തവർക്ക് മോക്ഷമില്ല.

തൃശ്ശൂരിലെ മെത്രാപ്പോലീത്തൻ (കൽദായ) ലൈബ്രറിയിൽ ഇതിന്റെ ഒരു കൈയ്യെഴുത്തു പ്രതി സൂക്ഷിച്ചിട്ടുണ്ട്.

**വാവാക്കട പുസ്തകം (സ്തോബാ ദാബാ)**

ഇത് ഒരു കാവ്യ സംഗ്രഹം ആണ്. ഈ കൃതിയിലെ പേർഷ്യൻ സഭയുടെ ക്രിസ്തു ശാസ്ത്ര നിലപാടുകളെ 'തെറ്റുക'കളായി സുന്നഹദോസ് നിരീക്ഷിച്ചിരിക്കുന്നു. അവ ഇനി പറയുന്നവയാണ്.

(i) മറിയം ദൈവമാതാവല്ല. (ii) നെസ്തോറിയൻ പാത്രിയർക്കീസാണ് നസ്രാണികളുടെ തലവൻ. (iii.) നെസ്തോറിയൻ പാത്രിയർക്കീസ് റോമിലെ പോപ്പിന് വിധേയനാകേണ്ടതില്ല. (iv) ക്രൈസ്തവ സമൂഹത്തിന് പല തലവന്മാരുണ്ട്. (v) നരകാഗ്നി സത്യമല്ല.

ഒരു കൈയ്യെഴുത്തു പ്രതി (Oo 1.29) കേംബ്രിഡ്ജ് ലൈബ്രറിയിൽ സൂക്ഷിച്ചിട്ടുണ്ട്.

**ആവാ. യെശയ്യാ.**

ഇതിലെ ഉൾക്കാഴ്ചകൾ ഇനി പറയുന്നവയാണ്. (i) രചയിതാവ് ഒരു നെസ്തോറിയനാണ്. (ii) പിതാവും പുത്രനും പരിശുദ്ധ റൂഹായും മനുഷ്യാവതാരം ചെയ്തു. (iii) നെസ്തോറിയസിനെ മുടക്കിയ കൂറിലോസ് ചണ്ഡാളനാണ്. (iv) അന്ത്യവിധി വരെയും പരിശുദ്ധന്മാരുടെ ആത്മാക്കളും മോക്ഷം പ്രാപിക്കുകയില്ല. ദാദിശോ ഖത്രായയുടെ വ്യാഖ്യാനമാണിത് എന്നു കരുതുന്നു. ഈ കൃതി സംശോധനം ചെയ്യപ്പെടുകയും വിവർത്തനം ചെയ്യപ്പെടുകയും ചെയ്തിട്ടുണ്ട്.

**നുഹറ**

മലയാളം കനോനകളിൽ മാത്രം പരാമർശിക്കപ്പെടുന്ന ഒരു കൃതിയാണിത്. മെർവിലെ ഈശോദാദിന്റെ സുവിശേഷങ്ങളുടെ വ്യാഖ്യാനത്തെക്കുറിച്ചാണ് ഇതിൽ രേഖപ്പെടുത്തിയിരിക്കുന്നത്. സുന്നഹദോസ് കണ്ടെത്തിയ തെറ്റുകൾ ഇനി പറയുന്നവയാണ്. (i) മത്തായിയുടെ സുവിശേഷത്തിലെ വംശാവലി ശരിയല്ല. (ii) വിദ്വാന്മാർ യേശുവിനെ വിശ്വസിച്ചില്ല. (iii) യേശുവിനെ കുമ്പിട്ടതുകൊണ്ട് ഒരു ഫലവും ഉണ്ടായില്ല. (iv) ക്രിസ്തുവിൽ രണ്ട് ആളത്വങ്ങൾ ഉണ്ട്. (v) എന്റെ കർത്താവും എന്റെ ദൈവവുമേ എന്ന് തോമാശ്ലീഹാ വിളിച്ചത് യേശുവിനെയല്ല. (vi) മശിഹ ഒരു മനുഷ്യനാകുന്നു. (vii) മശിഹായ്ക്ക് ജ്ഞാനം അഥവാ അറിവ് ലഭിച്ചത് സാവധാനമാണ്. (viii) മശിഹാ ശക്തിയോടെ ഇഹലോകത്തിൽ രാജാവായി വാഴും എന്ന് യഹൂദന്മാരെപ്പോലെ മറിയവും വിശ്വസിച്ചിരുന്നു. (ix) സ്വർഗ്ഗരാജ്യത്തിന്റെ താക്കോലുകൾ ഞാൻ നിനക്കു തരുന്നു എന്ന യേശുവിന്റെ കൽപ്പന മൂലം ശെമവൂൻ പത്രോവിന് പ്രത്യേക പദവിയൊന്നും ലഭിച്ചില്ല.

**സുന്നഹദൊസ്**

കൃതിയിൽ സുന്നഹദോസ് കണ്ടെത്തിയ തെറ്റുകൾ ഇനി പറയുന്നവയാണ്. (i) പത്തിന് ഒന്ന് എന്ന പലിശ നിരക്കിൽ തെറ്റില്ല. (ii) ഭാര്യാഭർത്താക്കന്മാർക്ക് യോജിപ്പില്ലെങ്കിൽ പിരിഞ്ഞ് പുനർവിവാഹിതരാകാം. (iii) ബാഗ്ദാദിലെ പാത്രിയർക്കീസ് റോമിലെ പോപ്പിന് വിധേയമാകേണ്ടതില്ല. (iv) ഭാര്യയെ ഉപേക്ഷിക്കുന്ന വൈദീകനെ മുടക്കണമെന്ന് ശ്ലീഹന്മാരുടെ കൽപ്പനകളിലില്ല. (v) പാശ്ചാത്യ മെത്രാന്മാരുടെ ഒപ്പുകളോടുകൂടി മാർപാപ്പ പൗരസ്ത്യ മെത്രാന്മാർക്ക് എഴുതിയത് എന്ന് പരാമർശിച്ചുകൊണ്ട് ഒരു വ്യാജ കത്ത് ഇതിൽ ചേർത്തിരിക്കുന്നു. (vi) വിവാഹം ഒരു കൂദാശയല്ല.

ഇതിന്റെ രചയിതാവ് അബ്ദീശോ ആകാനാണ് സാധ്യത. 1302ലെ ഒരു കൈയ്യെഴുത്തു പ്രതി തൃശ്ശൂരിലെ മെത്രോപ്പോലീത്തൻ (കൽദായ) അരമനയിലും 1563ലെ ഒരു പകർപ്പ് കാക്കനാട് സെന്റ് തോമസ് മൗണ്ടിലും (മേജർ ആർച്ച് ബിഷപ്പിന്റെ കൂരിയ) സൂക്ഷിച്ചിട്ടുണ്ട്.

**മാർ തീമമാത്തെ ഒസ**

'കുർബ്ബാനയിൽ മശിഹായുടെ ശരീര രക്തങ്ങളില്ല' എന്ന് കൃതിയിൽ പരാമർശിച്ചിട്ടുള്ളതായി കാനോന വിശദീകരിക്കുന്നു. തീമോത്തി രണ്ടാമൻ കാതോലക്കയാണ് രചയിതാവ്. ഇതിന്റെ ഒരു കൈയ്യെഴുത്ത് പ്രതി തൃശ്ശൂർ മെത്രാപ്പോലീത്തൻ (കൽദായ) ലൈബ്രറിയിൽ ഉണ്ട്. (MS.3)

**ഞാറാച്ചടെ എംഗർത്താ**

ഈ കൃതിയിൽ മൂന്ന് തെറ്റുകൾ ഉള്ളതായി സുന്നഹദോസ് ചൂണ്ടിക്കാട്ടുന്നു. (i) ഇത് സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങിവന്നു എന്നുള്ള അവകാശവാദം. (ii) റോമൻ കാലോലിക്കാ സഭ സത്യ വിശ്വാസം ഉപേക്ഷിച്ചു എന്നുള്ള നിരീക്ഷണം (iii) റോമൻ സഭ ഞായർദിനം വിശുദ്ധമായി ആചരിക്കുന്നില്ല എന്ന പരാമർശം. ഈ കത്തിനെക്കുറിച്ച് കൂടുതൽ അറിവുകൾ ലഭ്യമല്ല.

**മകമമാസ**

ഈ കൃതിയിലെ പരാമർശങ്ങളിൽ ഇനി പറയുന്ന രണ്ട് ന്യൂനതകളാണ് സുന്നഹദോസ് ചൂണ്ടിക്കാട്ടിയത്. (i) ക്രിസ്തുവിൽ ദൈവത്വമെന്നും മനുഷ്യത്വമെന്നും രണ്ട് ആളത്തങ്ങൾ ഉണ്ട്. (ii) സത്യവിശ്വാസത്തിന് നിരക്കാത്ത ഉപമകളാൽ ഇത് സ്ഥിരപ്പെടുത്തുന്നു.

അബ്ദീശോയാണ് രചയിതാവ്. വളരെ പ്രസിദ്ധമായ ഈ കൃതിയുടെ അനവധി കൈയ്യെഴുത്തു പ്രതികൾ നിലവിലുണ്ട്. തിരുവനന്തപുരം മേജർ ആർച്ച് ബിഷപ്പിന്റെ കാര്യാലയം (Ms. 1.f.37:118 v) തൃശ്ശൂർ കത്തോലിക്കാ ആർച്ച് ബിഷപ്പിന്റെ കാര്യാലയം (തൃശ്ശൂർ - 5), തൊഴിയൂർ സ്വതന്ത്ര സുറിയാനി സഭയുടെ കാര്യാലയം (1720ലെ പകർപ്പ്), ബാംഗ്ലൂർ ധർമ്മരാം കോളേജ് ലൈബ്രറി (2). 50 കവിതകളുടെ സമാഹാരമാണ് ഈ കൃതി.

**ഉഗു ആർദാ**

ഈ കൃതിയുടെ മലയാള പരിഭാഷ ഉള്ളതായി കാണുന്നില്ല. അർബേലിലെ ഭക്തകവിയായ ഗീവറുഗീസ് വാർദ (1230) ആണ് രചയിതാവ്. ഇത് കീർത്തനങ്ങളുടെ സമാഹാരമാണ്. ദുഃഖവെള്ളിയുടെ ഒരു കീർത്തനവും ഇതിലുണ്ട്. തിരുവനന്തപുരം മേജർ

ആർച്ച് ബിഷപ്പിന്റെ കാര്യാലയത്തിലും (m.s 8.f.200v) തിരുവല്ല ആർച്ച് ബിഷപ്പിന്റെ കാര്യാലയത്തിലും (m.s.32) ഓരോ കൈയ്യെഴുത്തു പ്രതികൾ സൂക്ഷിച്ചിട്ടുണ്ട്.

**കാമിസ**

വാർദയുടെ സമകാലീനനായിരുന്ന കാമിസ് ബർഖാർദ ചിട്ടപ്പെടുത്തിയ ആരാധനാ ഗീതങ്ങളുടെ സമാഹാരമാണിത്. നമ്മുടെ കർത്താവിന്റെ ജീവിതവും ഉപമകളും അത്ഭുത പ്രവൃത്തികളും വിശദീകരിക്കുന്ന ഈ കൃതി അനുതാപത്തെക്കുറിച്ചും ചർച്ച ചെയ്യുന്നു. മറിയം വേദനയോടുകൂടി പ്രസവിച്ചു. മറിയം പ്രസവിച്ച ശരീരവും ദൈവപുത്രനും രണ്ടു പേരാകുന്നു എന്നീ രേഖപ്പെടുത്തലുകളാണ് തെറ്റുകളായി സുന്നഹദോസ് ചൂണ്ടിക്കാട്ടിയത്. തിരുവനന്തപുരം മേജർ ആർച്ച് ബിഷപ്പിന്റെ കാര്യാലയം (m.s.1) വത്തിക്കാൻ ലൈബ്രറി (vat. syr. 186) എന്നിവിടങ്ങളിൽ ഓരോ കൈയ്യെഴുത്തു പ്രതികൾ സൂക്ഷിച്ചിട്ടുണ്ട്.

**എംഗർത്താ**

ശ്രീ.കെ. എൻ. ദാനിയേലിന്റെ പക്കൽ ഉണ്ടായിരുന്ന കൈയ്യെഴുത്തു പ്രതിയിൽ (m.s.b) മാർ നസറാസിയുടെ എംഗർത്താ എന്നു കാണുന്നു. മറിയം ദൈവമാതാവല്ല എന്ന പരാമർശത്തെയാണ് സുന്നഹദോസ് എതിർത്തത്.

**മെൺറാ**

മെൺറാ എന്ന പദം തിരിച്ചറിയുവൻ കഴിയുന്നില്ല. സംവാദം അഥവാ ഉപന്യാസം എന്നർത്ഥം വരുന്ന മെമ്മറാ എന്ന പദം ആയിരിക്കണം ഇത്. പേർഷ്യൻ സഭയുടെ ക്രിസ്തു ശാസ്ത്രം ഇതിൽ ചർച്ച ചെയ്യുന്നു എന്നാണ് ആരോപണം. തൃശൂർ ആർച്ച് ബിഷപ്പിന്റെ കാര്യാലയത്തിൽ ഒരു കൈയ്യെഴുത്തു പ്രതി ഉണ്ട്.

**തക്സ.**

പേർഷ്യൻ സഭയുടെ ശെമ്മാശു, കശ്ശീശാ സ്ഥാനങ്ങളുടെ പട്ടംകൊട ക്രമങ്ങൾ, സഭയിലേക്കു ജനങ്ങളെ സ്വീകരിക്കുമ്പോൾ നടത്തേണ്ട പ്രാർത്ഥന എന്നിവയും ബലിപീഠം തടികൊണ്ടു നിർമ്മിക്കണം, കല്ലുകൊണ്ടാകരുത് എന്ന നിർദ്ദേശവും ഇതിൽ ഉൾപ്പെടുന്നു.

**മതപ്രസംഗങ്ങൾ**

മനുഷ്യാവതാരം, വിശുദ്ധ കുർബ്ബാന തുടങ്ങിയവയുമായി ബന്ധപ്പെട്ട പ്രസംഗങ്ങളാണ് ഇതിൽ ഉൾക്കൊള്ളുന്നത്. കേംബ്രിഡ്ജ് ലൈബ്രറിയിൽ ഒരു കൈയ്യെഴുത്തു പ്രതിയുണ്ട്. (add.-272 - 2&3 of the 15/ century).

**സുവിശേഷങ്ങളുടെ വ്യാഖ്യാനം**

മോപ്സു സ്റ്റ്യായിലെ തിയോഡോറിന്റെ കൃതികളുടെ സമാഹാരമാണിത്. അന്ത്യോക്യൻ ക്രിസ്തു ശാസ്ത്രത്തിന്റെ തിയോഡോറിയൻ ഭാഷ്യം ഇതിൽ പ്രതിപാദിക്കുന്നു.

**റമ്പാൻ ഹോർമിസസ്**

ഇതിന്റെ കൈയ്യെഴുത്തുപ്രതി കേരളത്തിലില്ലെങ്കിലും യൂറോപ്യൻ ലൈബ്രറികളിലുണ്ട്. അത് പ്രസിദ്ധീകരിച്ചിട്ടുമുണ്ട്.

**ക്ഷോതാബോദ് കാദീശേ**

സുന്നഹദോസ് വേദവിപരീതികൾ എന്നു വിളിച്ച പേർഷ്യൻ സഭയുടെ പരിശുദ്ധന്മാരുടെ ജീവചരിത്രങ്ങൾ ഇതിൽ രേഖപ്പെടുത്തിയിരിക്കുന്നു. ഇത് യഥാർത്ഥത്തിൽ ബസറായിലെ ഈശോദനഹാ (9-ാം നൂറ്റാണ്ട്)യുടെ സന്യാസ ചരിത്രമാണ്. ഇത് കേരളത്തിൽ കണ്ടെത്തിയിട്ടില്ലെങ്കിലും യൂറോപ്യൻ പ്രസിദ്ധീകരണത്തിന്റെ മലയാള പരിഭാഷ ലഭ്യമാണ്.

**പാറപ്പുമ്മാൻ (Parisman)**

The word, 'Parisman' Probably comes from 'Prasnam'; astrologicsl calculations (Brwon, P.201) ശത്രുക്കൾക്ക് ദോഷം വരുത്താനും സ്ത്രീകളെ ആകർഷിക്കുവാനും വേണ്ടി പിശാചിന്റെ പേരുകളും പരിശുദ്ധന്മാരുടെ പേരുകളും ചേർത്തിട്ടുള്ള നമസ്കാരങ്ങളുടെയും അപേക്ഷകളുടെയും സംഗ്രഹമാണ് ഈ കൃതി. ആഭിചാര കർമ്മങ്ങളുടെ വിവരണങ്ങൾ ഇതിൽ ഉൾക്കൊള്ളുന്നു.

**പാൽ പുസ്തകം**

പാൽ പുസ്തകത്തെക്കുറിച്ച് ബ്രൗൺ രേഖപ്പെടുത്തിയിരിക്കുന്നത് ഇപ്രകാരമാണ്. A book kept in the churches, and consulated, when arranging marriage, is called Palpusthakam'. The priest would make the sign of the cross, recite the pater and Ave and Creed and then get some one to say any number upto 49. In the book written in Syriac, were 49 statements of a rather general and moralizing character and it was belived that, guidance would be given through the statement with the number thus selected. (Brown, P. 201)

**വാപുസ്തകം**

Brown രേഖപ്പെടുത്തിയിരിക്കുന്നത് ഇപ്രകാരമാണ്. It was opened anywhere and the kind of passage or picture that met the eye decide, whether a cource of action, about to be undertaken, would be wise or not.

പല വൈദീകരുടെയും പക്കൽ തണ്യ ദിവസങ്ങളുടെയും നല്ല ദിവസങ്ങളുടെയും പട്ടികകൾ ഉണ്ടെന്നും അവ ഉപയോഗിക്കുന്നതിൽ വൈദീകർ തൽപരരാണെന്നും അവരിൽ നിന്നും നല്ല ദിവസങ്ങൾ അറിയാൻ ക്രൈസ്തവർ മാത്രമല്ല അക്രൈസ്തവരും വരാറുണ്ടെന്നും സൂചനയുണ്ട് (ADSD, P. 162)

**Book of the Lots**

പറപുമ്മാന (Parisman) എന്ന പുസ്തകത്തിനു തുല്യം കേരളത്തിൽ പ്രചാരം നേടിയിരുന്ന ഗ്രന്ഥമാണിത്. കേംബ്രിഡ്ജിൽ സൂക്ഷിച്ചിരിക്കുന്ന കൈയ്യെഴുത്തു പ്രതിയിൽ (Oo. 1. 29) ജൗതിഷം, ശുഭാ - അശുഭ ദിനങ്ങൾ എന്നിവ പ്രതിപാദിക്കുന്നുണ്ട്. ക്രേംബ്രിഡ്ജിലെ (add.1167 ff. 7v. 8v) മറ്റൊരു കൈയ്യെഴുത്തു പ്രതിയിൽ മാന്ത്രിക സ്വഭാവമുള്ള വശ്യ പ്രയോഗങ്ങളെക്കുറിച്ച് വിശദീകരിച്ചിട്ടുണ്ട്.

ഡോ. എം. കുര്യൻ തോമസ്

# നിന്നാൻ വിധിഗേഹേ...



പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായും അഡ്വ. എസ്. എസ്. നരിമാനും

മലങ്കരസഭയിൽ 1877–ൽ ആരംഭിച്ച വ്യവഹാര പരമ്പരയ്ക്കാണ് 2017 ജൂലൈ 3–ന് ഇന്ത്യയുടെ പരമോന്നത നീതിന്യായ കോടതി വിരാമമിട്ടത്. മലങ്കര മാർത്തോമ്മാ സഭയുടെ സ്ഥാപകനായ പാലക്കുന്നത്ത് തോമസ് മാർ അത്താനാസ്യോസുമായി പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്താ ആരംഭിച്ച സെമിനാരിക്കേസിൽ ആരംഭിച്ച് 140–ാം വർഷത്തിൽ ഇപ്പോൾ വിധിപറഞ്ഞ മൂന്നാം സമുദായക്കേസിൽ എത്തുന്നതിനിടയിൽ അനേക കേസുകൾ വിവിധ കാലഘട്ടങ്ങളിൽ പരമോന്നത നീതിന്യായ കോടതിയിൽ ത്തന്നെ കയറിയിറങ്ങി വിധി പറഞ്ഞിട്ടുണ്ട്. പക്ഷേ 2017–ലെപ്പോലെ ഖണ്ഡിതമായ ഒരു വിധി ഇതിനുമുമ്പ് ഉണ്ടായിട്ടില്ല എന്നുതന്നെ പറയാം.

2017 വിധിയിലെ വിജയത്തിൽ ആഹ്ളാദിക്കുമ്പോഴും വിജയശില്പികളെ വാഴ്ത്തി പാടുമ്പോഴും അദൃശ്യതയിലിരുന്ന നിശബ്ദമായി പുഞ്ചിരി തൂകുന്ന ഒരാളുണ്ട്. കിഴക്കിന്റെ മഹാനായ കാതോലിക്കാ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ. ഈ വിജയത്തിന്റെ യഥാർത്ഥ ശില്പി. രണ്ടാം സമുദായക്കേസിൽ 1977 ഒക്ടോബർ 6 മുതൽ 1978 ഫെബ്രുവരി 17 വരെ നാലര മാസം കൊണ്ട് 70 ദിവസങ്ങളിൽ അദ്ദേഹം നൽകിയ സാക്ഷി മൊഴിയാണ് 1995–ലേയും 2017–ലേയും വിജയങ്ങളുടെ നട്ടെല്ല്. വിജയാഹ്ളാദപ്രകടത്തിനിടയിൽ ഈ ശാശ്വത വിജയത്തിന് അസ്ഥിവാരമുറപ്പിച്ച ശില്പിയെ സർവരും വിസ്മരിച്ചു!

1958–ലെ സുപ്രീം കോടതി വിധിയും തുടർന്നുണ്ടായ സഭാ സമാധനവും കഴിഞ്ഞ് സഭാനൗക ചരിച്ചത് ശാന്തമായ ജലത്തിലൊന്നും ആയിരുന്നില്ല. എങ്കിലും 12 വർഷക്കാലം വലിയ ക്ഷതങ്ങൾ കൂടാതെ മുമ്പോട്ടു പോയി. ഡലിഗേറ്റ് നിയമനം, മാർത്തോമ്മാശ്ലീഹായുടെ പട്ടത്വനിഷേധം തുടങ്ങിയ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ നിയമവിരുദ്ധ നടപടികളിലൊക്കെ മലങ്കരയുടെ പ്രതിഷേധം തിളച്ചുമറിഞ്ഞെങ്കിലും അതു പൊട്ടിത്തെറിച്ചത് തോമസ് പ്രഥമനടക്കം മൂന്നുപേരെ അദ്ദേഹം നിയമവിരുദ്ധമായി മെത്രാന്മാരാക്കി വാഴിച്ചതോടെയാണ്. അതോടെ വടക്കൻ ഭദ്രാസനങ്ങൾ യുദ്ധക്കളമായി. പള്ളിപിടിത്തവും പൂട്ടിക്കലും നിത്യസംഭവമായി. അനേകം കേസുകൾ ഫയൽ ചെയ്യപ്പെട്ടു. ഇവയിൽ കോട്ടയം സബ്കോടതിയിൽ പ. ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ഒന്നാം വാദിയും നിയുക്ത കാതോലിക്കാ മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ രണ്ടാംവാദിയുമായി പൗലൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ മുതൽ പേരെ പ്രതികളാക്കി 1974 ജൂൺ 27–നു O. S. 142 നമ്പറായി ഫയൽചെയ്ത കേസടക്കം പ്രാതിനിധ്യ സ്വഭാവമുള്ള ഏതാനും കേസുകൾ ചേർത്ത് പുതുതായി രൂപീകരിച്ച എറണാകുളം സ്പെഷ്യൽ കോടതിയിൽ വിസ്താരം ആരംഭിച്ചു. *രണ്ടാം സമുദായക്കേസ്* എന്നറിയപ്പെടുന്ന ഈ കേസിലാണ് പ. മാത്യൂസ് പ്രഥമൻ ചരിത്ര പ്രസിദ്ധമായ ഈ കോടതിമൊഴികൾ നൽകിയത്. ജഡ്ജി സ്വന്തം കൈപ്പടയിൽ രേഖപ്പെടുത്തിയ മൊഴി 1018 പേജുകളുണ്ട്.

എറണാകുളത്തു താമസിച്ചുകൊണ്ട് നിത്യവും കോടതിയിൽ മൊഴികൊടുത്തിരുന്ന മാത്യൂസ് പ്രഥമനെപ്പറ്റി അന്നു ആ പള്ളി സഹപട്ടക്കാരനും ഇന്ന് മലങ്കരസഭാദ്ധ്യക്ഷനുമായ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ അനുസ്മരിക്കുന്നു.

*...1977–ൽ ഏകദേശം ആറ് മാസത്തോളം പരിശുദ്ധ വട്ടക്കുന്നേൽ ബാവാ എറണാകുളം പള്ളിയുടെ ഒരു കുടുസ്സു മുറിയിൽ താമസിച്ചിരുന്നു. അന്ന്*

*ഞാൻ ആ പള്ളിയുടെ സഹ വികാരിയായിരുന്നു. സഭാകേസുമായി ബന്ധപ്പെട്ട് മലങ്കരസഭയുടെ അവകാശങ്ങൾ നേടിയെടുക്കുവാൻ കോടതിയിൽ മൊഴികൊടുക്കുന്നതിനാണ് പ. ബാവാ അവിടെ താമസിച്ചത്. ആ സമയത്തെ ഒരുപാട് സംഭവങ്ങൾ എന്റെ മനസ്സിൽ മായാതെ നിലനില്ക്കുന്നുണ്ട്.*

*കേസിന്റെ ആവശ്യത്തിനായി രാവിലെ തന്നെ തിരുമേനി എറണാകുളം കോടതിയിലേക്ക് പോകും. കേസിൽ നല്ലതുപോലെ മൊഴി കൊടുത്ത ദിവസം തിരുമേനി ഏറെ പ്രസന്നമുഖത്തോടെ ആയിരിക്കും തിരിച്ചു വരുന്നത്. ഏതെങ്കിലും ദിവസം മുഖത്ത് അല്പം മ്ലാനത ഉണ്ടെങ്കിൽ മൊഴികൊടുത്തത് അത്ര തൃപ്തികരമായിട്ടല്ല എന്ന് നമുക്ക്തന്നെ തോന്നും. എല്ലാ ദിവസവും കോടതിയിൽ മൊഴികൊടുത്ത് തിരുമേനി തിരിച്ചുവരുമ്പോൾ ഉച്ചയ്ക്ക് 2.30 ആകും. ...*

*മൊഴികൊടുക്കാൻ പോകുന്ന എല്ലാ ദിവസവും രാവിലെ മൂന്നുനാല് വക്കീലൻമാർ ഒരുമിച്ചിരുന്ന് അന്ന് വരാൻ പോകുന്ന ചോദ്യങ്ങൾ എന്തൊക്കെയാണ് എന്നു വിശകലനം ചെയ്യും. സാധാരണയായി മണലിൽ അച്ചൻ, അഡ്വ. എം. ഏബ്രഹാം, മാത്യു വക്കീൽ, കെ. ജോർജ്ജ് വക്കീൽ, പിന്നീട് ജഡ്ജിയായ ജോൺ മാത്യു തുടങ്ങിയവരാണ് ആ സംഘത്തിലുണ്ടായിരുന്നത്. അവരുമായി തിരുമേനി ആശയങ്ങൾ ചർച്ച ചെയ്യും. പലപ്പോഴും തിരുമേനിയുടെ ഉത്തരങ്ങളും കാഴ്ചപ്പാടുകളും വക്കീലൻമാർക്കുപോലും പുതുമയായിരുന്നു. തിരുമേനി അതിലൊക്കെ ഒരു നേതൃത്വത്തിന് ഉതകും വിധത്തിൽ കാര്യങ്ങൾ സംസാരിക്കുകയും നിയമപരമായ പല ഉൾക്കാഴ്ചകളും വക്കീലൻമാർക്ക് പോലും പറഞ്ഞ് കൊടുക്കുകയും ചെയ്യുന്നത് ഞാൻ കണ്ടിട്ടുണ്ട്.*

*എറണാകുളം കോടതിയിൽ തിരുമേനി കയറി ഇറങ്ങിയത് ഒന്നും രണ്ടും ദിവസമല്ല, ആറ് മാസമാണ്. തിരുമേനിക്ക് അവർ ഇരിക്കാൻ കസേര കൊടുക്കുമായിരുന്നു. അല്ലെങ്കിൽ സാക്ഷിക്കൂട്ടിൽ നിന്നു വേണം പറയാൻ. പ. വട്ടശ്ശേരിൽ തിരുമേനി കഴിഞ്ഞാൽ പ. വട്ടക്കുന്നേൽ ബാവായെപ്പോലെ വ്യവഹാരത്തിൽ മൊഴി കൊടുക്കാൻ കഴിവും പ്രാപ്തിയും നല്വരവുമുള്ള മറ്റൊരു പിതാവ് പിന്നീട് മലങ്കര സഭയിൽ ഉണ്ടായിട്ടില്ല എന്നതാണ് എന്റെ കാഴ്ചപ്പാട്. കോടതിയിൽ മൊഴി കൊടുക്കാൻ വേണ്ടത് വേണ്ട സമയത്ത് തോന്നണം. അതോടൊപ്പം ദൈവത്തിന്റെ കരുണ വേണം. അത് പ. വട്ടക്കുന്നേൽ ബാവാ തിരുമേനിക്ക് വേണ്ടുവോളം ഉണ്ടായിരുന്നു...* ( ഈ ലേഖകൻ എഡിറ്റു ചെയ്ത *വട്ടക്കുന്നേൽ മാത്യൂസ് റാബോ കാതോലിക്കാ, ഒന്നാം ഭാഗം*, ആമുഖപഠനം)

തികച്ചും തിക്തമായ അനുഭവമാണ് ഈ വിസ്താരവേളയിൽ പ. പിതാവിനു നേരിടേണ്ടി വന്നത്. അദ്ദേഹത്തിന്റെ തന്നെ വാക്കുകളിൽ ... *പ്രതിഭാഗം വക്കീലന്മാർ ... ക്രോസ് വിസ്താരം നടത്തി. ... എന്നെ മനഃപൂർവ്വം ആക്ഷേപിക്കണമെന്ന ദുരുദ്ദേശമുണ്ടായിരുന്നതായി തോന്നിക്കുന്ന പല ചോദ്യങ്ങളും അയാൾ ചോദിച്ചു. ഈ കാര്യം ജഡ്ജിയെ അറിയിച്ചെങ്കിലും അയാൾ ...ന്റെ രീതികളോട് യോജിക്കുകയാണ് ചെയതത്. ...വക്കീലന്മാർ ജഡ്ജിയുടെ ചേംബറിൽ സങ്കടം ബോധിപ്പിച്ച സമയം ജഡ്ജി പരാതികൾ തീർത്തും അവഗണിക്കുകയും അതിനു പുറമെ, മാന്യതയുടെ പരിധികൾ ലംഘിച്ച് അവരെ ഭർത്സിക്കുകയും ചെയ്തു... ആത്മകഥയിൽ*) ഈ സാഹചര്യത്തിലും സമചിത്തത കൈവിടാതെയും പതറാതെയും അദ്ദേഹം മുമ്പോട്ടുപോയി. അരുമനാഥനായ യേശുക്രിസ്തുവിനു കയ്യാപ്പായുടേയും പീലാത്തോസിന്റെയും കോടതികളിൽ നേരിടേണ്ടിവന്നതിനു സമാന അനുഭവത്തിലൂടെയാണ് അന്ന് പ. പിതാവും കടന്നുപോയത്. എങ്കിലും ഇരുവരും നീതിപീഠത്തെ അവഹേളിച്ചില്ല. അതിന്റെ ഗുണം അന്തിമവിധികളിൽ സഭയ്ക്ക് ലഭിയ്ക്കുകയും ചെയ്തു.

കൃത്യമായി ഗൃഹപാഠം ചെയ്തും നിയമജ്ഞരുമായി ചർച്ച ചെയ്തും ആത്മവിശ്വാസത്തോടെയാണ് അദ്ദേഹം കോടതികളെ അഭിമുഖീകരിച്ചത്. കേസിന്റെ ആവശ്യത്തിനായി പ. വട്ടശ്ശേരിൽ തിരുമേനിയുടെ മൊഴികൾ സൂക്ഷ്മമായി പഠിച്ചിരുന്നു എന്നതിനു രേഖയുണ്ട്. ഇവ പ്രദാനം ചെയ്ത ആത്മവിശ്വാസമാണ് തന്റെ ശതാഭിഷേകത്തോടനുബന്ധിച്ച് 27-3-90 മലയാള മനോരമ പ്രസിദ്ധീകരിച്ച അഭിമുഖത്തിൽ *...ഞാൻ നടത്തിയ കേസ്സുകളൊന്നും തോറ്റിട്ടില്ല. ഇപ്പോഴത്തെ കേസ്സ് തോക്കുകയില്ലെന്നാണ് എന്റെ വിശ്വാസം...* എന്ന പ്രസ്താവനയ്ക്കു പിന്നിലെ കരുത്ത്. ഒരു മാസത്തിനുള്ളിൽ രണ്ടാം സമുദായക്കേസിൽ സഭയ്ക്ക് അനുകൂലമായ ഹൈക്കോടതി വിധിയും വന്നു. അദ്ദേഹത്തിന്റെ മൊഴികളെപ്പറ്റി വിവിധ കോടതി വിധികളിൽ പ്രശംസാപരമായ പരാമർശനങ്ങളുമുണ്ട്. 1941-ലെ ഒന്നാം സമുദായക്കേസ് കൂടാതെ 1958 ഓഗസ്റ്റിൽ മാർത്തോമ്മാസഭയിലെ യൂഹാനോൻ മെത്രാപ്പോലീത്തായും കെ. എൻ. ദാനിയലും തമ്മിലുണ്ടായ കേസ്സിലും, നിരണം പള്ളിവികാരി മട്ടക്കൽ ജോർജ്ജ് കത്തനാരുടെ കേസ്സിലും, തിരു

വനന്തപുരം പള്ളിക്കേസിലും പ. പിതാവ് മൊഴി കൊടുത്തിട്ടുണ്ട്.

കേവലം അവൈദികനായിരിക്കെയാണ് പ. വട്ടക്കുന്നേൽ ബാവാ *കോടതി കയറാൻ* ആരംഭിച്ചത്. അതിനെപ്പറ്റി സ്വന്തവാക്കുകളിൽ: *...1941-ൽ കാനോൻവിദഗ്ദ്ധനായി ഞാൻ മൊഴി കൊടുത്തു. ഇതിനായി പ. ഗിവറുഗീസ് ദ്വിതീയൻ ബാവാ തന്നെയാണ് എന്റെ പേരു നിർദ്ദേശിച്ചത്. ഉടൻ തന്നെ ഞാൻ അയ്മേനിയും ചെറുപ്പക്കാരനുമാണെന്നു പറഞ്ഞ് ഒഴിയുവാൻ ശ്രമിച്ചു. പകരം ആ സ്ഥാനത്തേക്കായി ഞാനും പഴയസെമിനാരി മാനേജർ റ്റി. സി. ജേക്കബ് കത്തനാരും കൂടി ആവശ്യപ്പെട്ടതനുസരിച്ചു പൂതക്കുഴിയിൽ പി. റ്റി. ഏബ്രഹാം കത്തനാര് മൊഴി കൊടുക്കുന്നതിനു ബാവാ സമ്മതിച്ചുവെങ്കിലും പിന്നീടു പൂതക്കുഴിയിലച്ചന്റെ നാവിനു തളർച്ച ഭവിച്ചതിനാൽ പകരം ആളെ നിശ്ചയിക്കേണ്ടിവരികയും ബാവാ എന്റെ പേരുതന്നെ വീണ്ടും കല്പിച്ചതിനാൽ ഞാൻ ചുമതല ഏറ്റെടുക്കേണ്ടി വരികയുമാണുണ്ടായത്...*

*... കാനോൻവിദഗ്ദ്ധനായി എന്നെ മൂന്നു ദിവസം വിസ്തരിച്ചു. ചീഫ്, ക്രോസ്, റീ എന്നീ വിസ്താരങ്ങളിലെ ചോദ്യങ്ങൾക്കു ഞാൻ സമുചിതമായും ഭംഗിയായും ഉത്തരം പറഞ്ഞു. ഈ കേസ്സിൽ കാതോലിക്കാഭാഗം ജയിച്ചതായി സെപ്ഷ്യൽ ജഡ്ജി 18/1/43-ൽ പ്രഖ്യാപിച്ച വിധിന്യായത്തിൽ, എന്റെ മൊഴിയെ സ്പർശിക്കുന്ന പ്രസ്താവനകൾ തികച്ചും പ്രശംസാപൂർവ്വമായാണു രേഖപ്പെടുത്തിയിട്ടുള്ളത്. സമുദായക്കേസിനു വേണ്ടിയുള്ള എന്റെ സേവനങ്ങൾക്കു പൊതുവെയും കാനോൻ വിദഗ്ദ്ധനെന്ന നിലയിൽ ഞാൻ കൊടുത്ത മൊഴിക്കു പ്രത്യേകമായുമുള്ള അഭിനന്ദനാസൂചകമായി പ. ബാവാതിരുമേനി എനിക്ക് ഒരു സ്വർണ്ണമോതിരം സമ്മാനിക്കുകയുണ്ടായി. ... (ആത്മകഥ)*

വി. വേദപുസ്തകം, കാനോൻ, ഭരണഘടന, സഭാചരിത്രം ഇവയിലുള്ള അഗാധമായ ജ്ഞാനവും തികഞ്ഞ യുക്തിചിന്തയും പ്രതിബിംബിപ്പിക്കുന്നവയായിരുന്നു കോട്ടയം ജില്ലാക്കോടതിയിൽ O. S. 142/74 നമ്പറായി ഫയൽ ചെയ്തതും പിന്നീട് ഹൈക്കോടതിയിൽ O. S. 81/77 ആയി മാറിയതുമായ കേസിൽ വാദിഭാഗം എട്ടാം സാക്ഷിയായി നൽകിയ മൊഴികൾ. 1995-ലേയും 2017-ലേയും സുപ്രീം കോടതി വിധികളുടെ അടിസ്ഥാനം ഈ മൊഴിയാണന്ന് താഴെ കൊടുത്തിരിക്കുന്ന ഉദാഹരണങ്ങളിൽ നിന്നുതന്നെ വ്യക്തമാണ്.

*... ചോ: ദൈവത്താൽ നിലനിർത്തുന്നതു മനുഷ്യരാൽ മാറ്റാൻ സാധിക്കുമോ?*

*ഉ: ദൈവത്താൽ നിലനിർത്തപ്പെടുന്നതിനെ മാറ്റേണ്ട ആവശ്യമില്ല. എന്നാൽ മാറ്റേണ്ട ആവശ്യം വരുമ്പോൾ കെട്ടുവാനും അഴിക്കുവാനുമുള്ള അധികാരംവഴി മാറ്റുവാനുള്ള അധികാരം മേല്പട്ടക്കാർക്കുണ്ട്. ...*

*... മലങ്കരസഭയുടെ പ്രധാന മേലദ്ധ്യക്ഷൻ കാതോലിക്കായാണ്. പാത്രിയർക്കീസിനെ ഈ സഭയുടെ തലവനായി സ്വീകരിക്കുന്നവരുണ്ടോ എന്നു തനിക്കറിവില്ലെ. സ്വീകരിക്കാനിടയില്ല. ആരെങ്കിലും സ്വീകരിച്ചിട്ടുണ്ടെങ്കിൽ അതു കാതോലിക്കാസ്ഥാപനം ഉണ്ടാകുന്നതിനു മുമ്പായിരിക്കാം...*

*... കാനോനിലെ വ്യവസ്ഥകളും സഭാഭരണഘടനയിലെ വ്യവസ്ഥകളും തമ്മിൽ വൈരുദ്ധ്യം വന്നാൽ ഭരണഘടനയ്ക്കാണു പ്രാധാന്യം. മൗലികകാര്യങ്ങളിൽ മലങ്കരസഭാഭരണഘടനയും കാനോനും തമ്മിൽ വ്യത്യാസമില്ല...*

മൗലികമായ ചില വാദമുഖങ്ങളും അദ്ദേഹം ഈ മൊഴികളിൽ ഉയർത്തിയിരുന്നു. ഉദാഹരണത്തിന് സഭാ തർക്കത്തിൽ സർക്കാർ ഇടപെടുന്നതിനെക്കുറിച്ച് *...രാജ്യത്തെ പൗരന്മാരെന്ന നിലയ്ക്ക്, ആരെങ്കിലും പള്ളിയിൽ കയറുന്നത് അന്യായമായി എതിർത്താൽ പോലീസ് സഹായം തേടുന്നതു വേദപുസ്തകത്തിനോ, കാനോനിനോ, സഭാനിയമത്തിനോ എതിരല്ല. സമാധാനലംഘനം ഒഴിവാക്കാൻ ഇത്തരം കാര്യങ്ങളിൽ ഇടപെടേണ്ടതു സർക്കാരിന്റെ ചുമതലയാണ്* ... എന്നാണ് അദ്ദേഹം വിശദമാക്കിയത്.

ന്യായാസനത്തിനു മുമ്പാകെ തന്റെഭാഗം കൃത്യമായും വ്യക്തമായും അവതരിപ്പിച്ച മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമനു ഇന്ന് സന്തോഷിക്കാം. 27-3-90-ലെ അഭിമുഖത്തിൽ പ്രകടിപ്പിച്ച ആത്മവിശ്വാസം *...ഞാൻ നടത്തിയ കേസ്സുകളൊന്നും തോറ്റിട്ടില്ല. ഇപ്പോഴത്തെ കേസ്സ് തോക്കുകയില്ലെന്നാണ് എന്റെ വിശ്വാസം...*2017-ലും യാഥാർത്ഥ്യമായി.

## പ്രാർത്ഥനാ കൂട്ടായ്മ

ചെങ്ങന്നൂർ പേരിശ്ശേരി ഈസ്റ്റ് മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ദേവാലയത്തിലെ എം. ജി. ഒ. എസ്. എം. യൂണിറ്റിന്റെ ആഭിമുഖ്യത്തിൽ എല്ലാ രണ്ടാം ശനിയാഴ്ചകളിലും വൈകിട്ട് 4.30ന് പരിശുദ്ധ പരുമല തിരുമേനിയാൽ സ്ഥാപിതമായതും ആ പുണ്യവാന്റെ തിരുശേഷിപ്പ് സ്ഥാപിച്ചിട്ടുള്ള ദേവാലയത്തിൽ വെച്ച് പ്രാർത്ഥനാ കൂട്ടായ്മ നടത്തുന്നു. ഇടവക വികാരി ഫാ. ജോൺ ചാക്കോ നേതൃത്വം നൽകും.




# കാതോലിക്കേറ്റ് സ്ഥാപനം: 1912 സെപ്റ്റംബർ 15

**സഭാകാര്യം**

**വർഗീസ് ജോൺ തോട്ടപ്പുഴ**

**പൗ**രസ്ത്യ കാതോലിക്കേറ്റ് മലങ്കരയിൽ സ്ഥാപിച്ച തീയതിയെ സംബന്ധിച്ച് ചില ആശയക്കുഴപ്പമുണ്ട്. 1912 സെപ്റ്റംബർ 12, 14, 15, 17 തീയതികൾ പല ചരിത്രകാരന്മാരും ഗ്രന്ഥകാരന്മാരും എഴുതാറുണ്ട്. എന്നാൽ 1912 സെപ്റ്റംബർ 15 ഞായറാഴ്ചയാണ് പരിശുദ്ധ ബസേലിയോസ് പൗലോസ് പ്രഥമൻ കാതോലിക്കാ ബാവാ സ്ഥാനാരോഹണം ചെയ്തതെന്ന് ഈ ലേഖകൻ 1982ൽ തന്നെ ചൂണ്ടിക്കാണിച്ചിരുന്നു. ഈ വാദത്തിന് അന്ന് അംഗീകാരം ലഭിച്ചില്ല; ഇപ്പോൾ അംഗീകാരം ലഭിച്ചതിൽ സന്തോഷിക്കുന്നു.

കേരളത്തിലെ സുറിയാനി സഭകൾ ഗ്രിഗോറിയൻ കലണ്ടർ സ്വീകരിക്കുന്നതു (1953) വരെ (1950 വരെയെങ്കിലും) തീയതികൾ രേഖപ്പെടുത്തിയിരുന്നത് പ്രത്യേക രീതിയിലാണ്. വർഷം ക്രിസ്ത്വബ്ദത്തിലേതും (ചിലപ്പോൾ മലയാള അബ്ദത്തിലേതുമാകാം) മാസം മലയാള അബ്ദത്തിലേതും (കൊല്ല വർഷം) തീയതി ജൂലിയൻ കലണ്ടറിലേതുമായിരിക്കും. മറ്റൊരു വിധത്തിൽ പറഞ്ഞാൽ ജൂലിയൻ കലണ്ടറിലെ ജനുവരിക്ക് മകരം എന്നും ഫെബ്രുവരിക്ക് കുംഭം എന്നും അങ്ങനെ ഡിസംബറിന് ധനു എന്നും പേരു പറയുന്നു. സുറിയാനി പഞ്ചാംഗത്തിലെ മാസങ്ങളും (കോനൂൻഹ്രോയ് മുതൽ കോനൂൻ ക്ദീം വരെ) ഇക്കാലത്ത് ഇതിനോടു ചേർന്നു വന്നിരുന്നു. നമ്മുടെ സഭ 1953 വരെ ജനുവരി ഏഴിന് ക്രിസ്മസ് ആഘോഷിച്ചിരുന്നത് അന്ന് സുറിയാനി കണക്കിൽ ധനു 25 (കോനൂൻക്ദീം 25) ആയതുകൊണ്ടാണ്. ജൂലിയൻ – ഗ്രിഗോറിയൻ കലണ്ടറുകൾ തമ്മിൽ ഇപ്പോൾ (20, 21 നൂറ്റുണ്ടുകൾ) 13 ദിവസം വ്യത്യാസമുണ്ട്. 19–ാം നൂറ്റാണ്ടിൽ 12–ം 18–ാം നൂറ്റാണ്ടിൽ 11–ം 16, 17 നൂറ്റാണ്ടുകളിൽ 10–ം ആണ് വ്യത്യാസം. സുറിയാനിക്കണക്ക് ജൂലിയൻ കലണ്ടറിനോട് ചേർന്നുവരുന്നു.

സുറിയാനി കണക്കിൽ 1912 കന്നി 2 എന്നത് സുറിയാനി പഞ്ചാംഗത്തിൽ 1912 ഈലൂൽ 2–ം ജൂലിയൻ കലണ്ടറിൽ 1912 സെപ്റ്റംബർ 2–ം ഗ്രിഗോറിയൻ കലണ്ടറിൽ 1912 സെപ്റ്റംബർ 15–ം ആണ് (13 ദിവസം വ്യത്യാസം). ഇത് മലയാള അബ്ദത്തിൽ 1088 ചിങ്ങം 31 ആണ്. ഇതൊരു ഞായറാഴ്ചയാണ്. കാതോലിക്കേറ്റ് സ്ഥാപനം നടന്ന തീയതി ഇതാണ്. അന്നൊക്കെ ഞായറാഴ്ചയും മാറാനായപ്പെരുന്നാളിനുമാണ് പട്ടംകൊട ആദിയായ ശുശ്രൂഷകൾ നടന്നിരുന്നത്.

വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തായുടെ കബറിൽ രേഖപ്പെടുത്തിയിരിക്കുന്നത് ഇപ്രകാരമാണ്. ".......On Sept. 15, 1912 he effected in India the restoration of the Catholicate of the East through H.H. Patriarch Abdul Messiah II .....". അദ്ദേഹം കാലം ചെയ്ത് മുപ്പതാം ദിവസമാണ് ഈ ഫലകം വച്ചത്. രേഖകളും ഡയറിക്കുറിപ്പുകളും കൃത്യമായി സൂക്ഷിക്കുന്ന സ്വഭാവമുണ്ടായിരുന്ന അദ്ദേഹത്തിന്റെ സെക്രട്ടറി ബഹു. മണലിൽ യാക്കോബ് കത്തനാർക്ക് (1901 – 1993; മുൻ വൈദികട്രസ്റ്റി) സുറിയാനിക്കണക്കിനെപ്പറ്റി വ്യക്തമായ ധാരണയുണ്ടായിരുന്നു. കൃത്യ തീയതി രേഖപ്പെടുത്തുന്നതിന് ഇത് സഹായമായിക്കാണും.

ഒന്നാം കാതോലിക്കായ്ക്ക് പാത്രിയർക്കീസ് നൽകിയ സ്താത്തിക്കോനിൽ '1912 കന്നി മാസം 2

ഞായറാഴ്ച' എന്നാണ് പറഞ്ഞിരിക്കുന്നത്. ക്നാനായ മെത്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്താ ഇടവഴീക്കൽ ഗീവർഗീസ് മാർ സേവേറിയോസ് '1088 ചിങ്ങം 31 / 1912 സെപ്റ്റംബർ 15 / ഈലൂൽ 2 ഞായറാഴ്ച' എന്നാണ് അദ്ദേഹത്തിന്റെ ഡയറിയിൽ രേഖപ്പെടുത്തിയിരിക്കുന്നത്. വാകത്താനം കാരുചിറ ഗീവർഗീസ് റമ്പാന്റെ (പിന്നീട് രണ്ടാം കാതോലിക്കാ) ഡയറിയിൽ 'കന്നി 2' എന്നു രേഖപ്പെടുത്തിയിരിക്കുന്നു.

*പൗരസ്ത്യ കാതോലിക്കോസ്* എന്ന ഗ്രന്ഥത്തിൽ (പൗരസ്ത്യ വിദ്യാപീഠം, കോട്ടയം, 1985) മലങ്കര കത്തോലിക്കാ വൈദികനായ ഫാ. ഡോ. ഗീവർഗീസ് ചേടിയത്ത് ഈ വിഷയം വിശദമായി ചർച്ച ചെയ്ത് (പേജ് 159 – 162) 1912 സെപ്റ്റംബർ 15 ആണ് ശരിയായ തീയതി എന്ന നിഗമനത്തിലെത്തിയിട്ടുണ്ട്.

1912 സെപ്റ്റംബർ 18 (1088 കന്നി 3) മലയാള മനോരമയിൽ വന്ന വാർത്ത '1912 സെപ്റ്റംബർ 15' എന്ന തീയതിയെ ശരിവയ്ക്കുന്നതാണ്.

*പൗരസ്ത്യ കാതോലിക്കാ സ്ഥാനം (പ്രത്യേക റിപ്പോർട്ടർ) നിരണം – കന്നി 1*

*മലങ്കര സുറിയാനി സമുദായാംഗങ്ങൾ വളരെക്കാലമായി ആഗ്രഹിച്ചുകൊണ്ടിരുന്നതും ഇതരസമുദായങ്ങളുടെ സവിശേഷമായ ശ്രദ്ധയെ ആകർഷിച്ചുകൊണ്ടിരുന്നതുമായ "പൗരസ്ത്യ കാതോലിക്കാ സ്ഥാനദാനം", മാർത്തോമ്മാശ്ലീഹായാൽ സ്ഥാപിതവും ചരിത്ര പ്രസിദ്ധവുമായ ഈ നിരണത്തു പള്ളിയിൽ വെച്ച് ഇന്നലെ വളരെ ആഘോഷപൂർവ്വം നടത്തപ്പെട്ടിരിക്കുന്നു...* (മലയാള മനോരമ – 1912 സെപ്റ്റംബർ 18/1088 കന്നി 3 ബുധൻ; 100 വർഷം മുൻപ് 2012 സെപ്റ്റംബർ 17 തിങ്കൾ).

മലയാള മനോരമ ആ കാലത്ത് ബുധനാഴ്ചകളിലും ശനിയാഴ്ചകളിലും മാത്രമാണ് പ്രസിദ്ധീകരിച്ചിരുന്നത്. മലയാളക്കണക്കിലാണ് (കൊല്ലവർഷം) പത്രങ്ങളിൽ തീയതി കൊടുക്കാറുള്ളത്. സുറിയാനിക്കണക്ക് ആണെങ്കിൽ അത് പ്രത്യേകം സൂചിപ്പിച്ചിരിക്കും. 1088 ചിങ്ങം 31 (1912 സെപ്റ്റംബർ 15) ഞായറാഴ്ച നടന്ന കാതോലിക്കാ സ്ഥാനാരോഹണം കന്നി ഒന്ന് (സെപ്റ്റംബർ 16) തിങ്കളാഴ്ചയാണ് റിപ്പോർട്ടു ചെയ്തത്. പത്രത്തിൽ പ്രസിദ്ധീകരിച്ചത് കന്നി മൂന്ന് (സെപ്റ്റംബർ 18) ബുധനാഴ്ച.

റിപ്പോർട്ടിലെ 'ഇന്നലെ' എന്ന പദം റിപ്പോർട്ടു തയ്യാറാക്കിയ കന്നി മൂന്നിന്റെ തലേദിവസമായ കന്നി രണ്ടിനെയാണ് സൂചിപ്പിക്കുന്നതെന്നു തെറ്റിദ്ധരിച്ച് തീയതി 1912 സെപ്റ്റംബർ 17 എന്നു കണക്കാക്കിയവരുണ്ട്. ഇതു ചൊവ്വാഴ്ചയാണ്.

കാതോലിക്കേറ്റ് സ്ഥാപന തീയതിയെ ചിലർ 1088 കന്നി 2 എന്നു രേഖപ്പെടുത്തുകയും മലയാള തീയതി എന്ന് തെറ്റിദ്ധരിച്ച് മലയാള പഞ്ചാംഗം നോക്കി 1912 സെപ്റ്റംബർ 17 എന്ന് കണ്ടുപിടിച്ചതുമാണ് തീയതി തെറ്റാനുള്ള പ്രധാന കാരണം. എൺപതുകൾ വരെ പ്രസിദ്ധീകരിച്ച മിക്ക പുസ്തകങ്ങളും ഈ തീയതി സ്വീകരിച്ചു വന്നു. ഇപ്പോഴും ഇതാണ് ശരിയെന്ന് വിശ്വസിക്കുന്നവരുണ്ട്. തെറ്റു പറ്റിയതിന്റെ കാരണം പറഞ്ഞുകൊടുത്താലും സമ്മതിക്കാത്തവരുമുണ്ട്.

കാതോലിക്കേറ്റ് സപ്തതി ആഘോഷത്തിന്റെ പ്രധാന സമ്മേളനം 1982 സെപ്റ്റംബർ 12 ഞായറാഴ്ചയാണ് നടന്നത്. ഇതിനെ തുടർന്നാണ് 1912 സെപ്റ്റംബർ 12 എന്ന തീയതി തെറ്റായി കൊടുത്തു തുടങ്ങിയത്. നവതിയായപ്പോഴും (2002) ഈ തീയതി വീണ്ടും തെറ്റായി കൊടുത്തു. മലങ്കര ഓർത്തഡോക്സ് സഭാ വിജ്ഞാനകോശത്തിൽ (പേജ് 560) വന്ന പിശകാണ് 1912 സെപ്റ്റംബർ 14 നു കാരണം. എന്നാൽ ഇതിന്റെ മറ്റൊരു ഭാഗത്ത് (പേജ് 217) 1912 സെപ്റ്റംബർ 15 എന്ന കൃത്യമായ തീയതി തന്നെ കൊടുത്തിട്ടുണ്ട്.

വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസിയോസ് മലങ്കര മെത്രാപ്പോലീത്താ ഈ കാതോലിക്കാ സ്ഥാനാരോഹണ ശുശ്രൂഷയിൽ പങ്കെടുത്തിരുന്നില്ല എന്നൊരു ആരോപണമുണ്ട്. ഈ ആരോപണം തെറ്റാണെന്ന് അന്നത്തെ മനോരമ വാർത്ത പൂർണമായി വായിക്കുമ്പോൾ മനസ്സിലാകും. ഇടവഴീക്കൽ ഗീവർഗീസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെയും വാകത്താനം കാരുചിറ ഗീവർഗീസ് റമ്പാന്റെയും (പിന്നീട് രണ്ടാം കാതോലിക്കാ) ഡയറിക്കുറിപ്പുകളിൽ കാതോലിക്കാ സ്ഥാനാരോഹണ ശുശ്രൂഷയിൽ മലങ്കര മെത്രാപ്പോലീത്താ സഹകാർമ്മികനായിരുന്നു എന്നു സൂചിപ്പിച്ചിട്ടുണ്ട്.

ഈ വിവരണങ്ങളുടെ അടിസ്ഥാനത്തിൽ മലങ്കരയിലെ കാതോലിക്കേറ്റ് സ്ഥാപനം 1912 സെപ്റ്റംബർ 15 ഞായറാഴ്ചയാണ് നടന്നതെന്നും അതിൽ വട്ടശ്ശേരിൽ തിരുമേനി സഹകാർമ്മികനായിരുന്നുവെന്നും അസന്നിഗ്ധമായി പറയാം.

കൂടുതൽ വിവരങ്ങൾക്ക്

1. *മലങ്കര സഭാചരിത്രഫലകങ്ങൾ,* Orthodox Theological Seminary 175th Year Celebrations Souvenir 1990, pp. 299 - 316

2. *ക്രിസ്താബ്ദത്തിനൊരു ആമുഖം: വിവിധ കലണ്ടറുകളും അബ്ദങ്ങളും,* മനോരമ ഇയർബുക്ക് 2000 (പേജ് 18–22).

3. *സുറിയാനിക്കണക്കും പെരുന്നാൾ തീയതികളും,* ബഥേൽ പത്രിക 2015 ഡിസംബർ, മലങ്കര സഭ 2016 ഡിസംബർ



ആരാധനാ വിജ്ഞാനീയം

ഫാ. സഖറിയ പനയ്ക്കാമറ്റം

# അശ്രദ്ധരാണെന്ന ബോധമാണ് ശ്രദ്ധ

''സ്വീകൃതമാം താലന്തെല്ലാം
നീ വരുമ- ന്തിമമാം നാളിൽ
പലിശയുമൊന്നി - ച്ചേകണമീ ദാസൻ"

*(കൊഹനൈത്താ എട്ടാം ക്രമം)*

**വ**ളരെ ശ്രദ്ധയോടു കൂടി ജീവിതം നയിച്ച് നിത്യതയിലേക്ക് യാത്ര ചോദിച്ച ശ്രേഷ്ഠനായ ഒരു സന്യാസിവര്യന് നൽകിയ ആശീർവ്വാദത്തിന്റെ ഭാഗമാണ് മുകളിൽ ചേർത്തിരിക്കുന്ന ഗാനഭാഗം. യാത്രയാകുന്നവരെ ആശീർവ്വദിക്കുമ്പോൾ എത്ര ആഴമേറിയ ധ്യാന ചിന്തകളാണ് അതിൽ ഉരിത്തിരിയുന്നതെന്ന് ഒട്ടുമിക്കവരും ശ്രദ്ധിക്കാറില്ല. ഓട്ടം പര്യവസാനിപ്പിച്ച് കടന്നു പോകുന്നവർക്ക് വേണ്ടി നമുക്ക് എന്തു ചെയ്യുവാൻ സാധിക്കും! "നമ്മുടെ വിലാപം കൊണ്ട് അവരുടെ വിശപ്പു മാറില്ല. നമ്മുടെ കണ്ണുനീർ അവരുടെ ദാഹവും മാറ്റില്ല. എന്നാൽ സഹോദരാ ജീവൻ നഷ്ടപ്പെടാറായ ഒരാൾക്ക് ജീവിതത്തിന്റെ ഒരു പങ്കുനൽകുമ്പോൾ അത് മാത്രമാണ് പകലിന്റെ വെളിച്ചവും രാത്രിയുടെ സമാധാനവും ആസ്വദിക്കുവാൻ നമ്മെ അർഹനാക്കുന്ന നന്മ". വളരെയേറെ വർഷങ്ങൾ ജീവിച്ച് അസുഖകരമായ പരിസരങ്ങൾ സൃഷ്ടിക്കുന്നതിലും നല്ലത്, കുരുടർക്ക് കാഴ്ച കൊടുത്തും ബധിരർക്ക് കേൾവി നൽകിയും മരണത്തിന്നധീനരായവരെ ഉയർപ്പിച്ചും കഴിയുവാൻ സാധിയ്ക്കുന്ന 33 വത്സരങ്ങൾ ആണ്. സ്വാർത്ഥതയാകുന്ന 'എന്നെ' ഉപേക്ഷിച്ച നയനങ്ങൾക്കാണ് എല്ലാം കാണാനാവുന്നത്. "പുഷ്പത്തിന്റെ സൗന്ദര്യത്തിന് നിങ്ങളെ വിളിച്ചു സഹായിക്കണമെന്ന് ആഗ്രഹമില്ല. അതവിടെയുണ്ട്. എന്നാൽ നിങ്ങളാണ് സൗന്ദര്യം കാണേണ്ടത്. നിങ്ങളാണ് അനാസ്ഥർ, മറ്റുള്ളവരെ കാണുന്നതും ഇതുപോലെ. "അശ്രദ്ധരാണെന്ന ബോധമാണ് ശ്രദ്ധ."

**ശോഭയുള്ള ശൂശാന പുഷ്പം**

ശോഭയുള്ള ശൂശാന പുഷ്പം എന്ന് പിതാക്കന്മാർ വിശുദ്ധ കന്യകമറിയാമ്മിനെ സംബോധന ചെയ്യുന്നുണ്ട്. വലിയ തത്വചിന്തകനായിരുന്ന സ്വാമി നിത്യ ചൈതന്യയതി മനുഷ്യ മനസ്സിനെ പുഷ്പങ്ങളോട് താരതമ്യപ്പെടുത്തുന്നുണ്ട്. പൂക്കാലത്ത് മരങ്ങളിൽ എണ്ണമറ്റ പൂക്കൾ ഉണ്ടാകുന്നു. അവ കാഴ്ചയ്ക്ക് വളരെ മനോഹരം. അവ സൗന്ദര്യം പരത്തുന്നു. അതിന്റെ തേൻ മറ്റു ജീവികൾക്ക് സൗജന്യമായി നൽകുന്നു. നല്ല മനസ്സിലെ ചിന്തകൾ സുഗന്ധം നൽകുന്നു. മധുരം പങ്കിടുന്നു. അന്യന് പോഷണം നൽകുന്നു. പൂക്കൾ വിവിധ ആവശ്യങ്ങൾക്കായി ഉപയോഗിക്കുന്നു. ചിലത് മരച്ചുവട്ടിൽ തന്നെ വീഴുന്നു. ചില പൂക്കൾ സ്ത്രീകൾ അലങ്കാരമായി ചൂടുന്നു. സൗകര്യാർത്ഥം കോർത്ത് മാലയാക്കി മറ്റുള്ളവരുടെ കഴുത്തിൽ അണിയിക്കുന്നു. തിരഞ്ഞെടുക്കപ്പെട്ട ചില പൂക്കൾ മാത്രം ഈശ്വര സന്നിധിയിൽ പൂജയ്ക്കായി ഉപയോഗിക്കുന്നു. ഹൃദയ ചിന്തകൾ പലപ്പോഴും ഉപയോഗ ശൂന്യമായി പൊഴിഞ്ഞു പോകുന്നു. ചില ചിന്തകൾ വളരെപ്പേരെ ആദരിക്കുവാനും, അനുമോദിക്കുവാനും ഉപയോഗിക്കുന്നു. ചിന്തകൾ ഭക്തിയോടെ ഈശ്വര സന്നിധിയിൽ സമർപ്പിക്കുമ്പോൾ ശാന്തിയും സമാധാനവും സ്വസ്ഥതയും ലഭിക്കുന്നു. ഹൃദയത്തിന് പനിനീർ പുഷ്പത്തിന്റെ മൃദുലതയും ലഭ്യമാക്കുന്നു. പരിശുദ്ധ കന്യകമറിയാം സഭയുടെ പ്രതീകമത്രെ.

**വിനയത്തോടുകൂടിയ സാക്ഷ്യം**

തലമുറകൾ കൈമാറി വന്നതായ പ്രാർത്ഥനകൾ വളരെ അർത്ഥമുള്ളതും, ആഴമേറിയതും ആത്മാർത്ഥമായി അതിൽ പങ്കാളികളാകുന്നവർക്ക് ആത്മീയ പ്രചോദനം ലഭിക്കുന്നതുമാണ്. അതോടൊപ്പം ഉള്ളതായ സുവിശേഷ ഘോഷണം ക്രിസ്തുവിന് സാക്ഷ്യം വഹിക്കുവാനുള്ള ഉപാധികളായിത്തീരാം. എന്നാൽ ശരിയായ സാക്ഷ്യത്തിന്റെ ഉരകല്ല് ജീവിതം തന്നെയാണ്. 'സ്നേഹത്തെ പ്രവൃത്തിയിലേക്ക് പകർത്തി അതിനെ യഥാർത്ഥമാക്കുക' എന്നത്രേ ഒരു വേദപുസ്തക വിവർത്തകൻ 1 യോഹന്നാൻ 3:18 പരിഭാഷപ്പെടുത്തിയിരിക്കുന്നത്.

ക്രിസ്തുവിന് സാക്ഷ്യം വഹിക്കുവാനുള്ള ഉത്തരവാദിത്വത്തിൽ നിന്നും സഭയ്ക്കോ ഒരു സഭാംഗത്തിനോ ഒഴിഞ്ഞ് ക്രിസ്ത്യാനിയായി തുടരുക സാദ്ധ്യമല്ല. എവിടെയും അധികാരം കൈവശമാക്കി സ്ഥാപിത താല്പര്യങ്ങൾ സംരക്ഷിച്ചാൽ മതിയെന്ന നിലപാടാണ്. അധികാര മത്സരങ്ങളും അക്രമങ്ങളും അസത്യ പ്രചരണങ്ങളും കലഹങ്ങളും വിദ്വേഷ പ്രകടനങ്ങളും നല്ല ഒരു സാധാരണ വിഭാഗത്തിന് അസഹ്യമായിത്തീരുന്നുണ്ട്. ക്രിസ്തുവിന്റെ ആത്മാവും സ്വഭാവവും അപ്പോസ്തോലന്മാരിലും, ആദിമ സഭയിലും പ്രത്യക്ഷപ്പെട്ടതുകൊണ്ടാണ് ഭൂമിയുടെ അറ്റത്തോളം തനിയ്ക്ക് സാക്ഷികളാകുവാൻ അവർക്ക് സാധിച്ചത്. ചെടിയുടെ ഇലയെ മാത്രം ആശ്രയിക്കുന്ന ഒരു പുഴു സമാധിയിൽ പ്രവേശിച്ച് ചിത്രശലഭം ആയാൽ പിന്നീട് ഇല തിന്നുന്നില്ല. പൂക്കളിൽ നിന്നും തേൻ മാത്രം നുകരുന്നു. പുഷ്പങ്ങളെ നശിപ്പിക്കാതെ ചെടിഫലം പുറപ്പെടുവിക്കുവാൻ സഹായിക്കുകയും ചെയ്യുന്നു. ചെടിയുടെ ശത്രു എന്ന് തോന്നുന്ന പുഴു ചെടിയുടെ ഉറ്റമിത്രമായ ചിത്രശലഭമായി മാറുകയാണ്.

**സകലത്തെയും ജീവിപ്പിക്കുന്ന ആത്മാവ്**

ശിക്ഷ്യന്മാരുടെ യേരുശലേം സുന്നഹദോസിൽ രണ്ട് അഭിപ്രായങ്ങൾ ഒന്നാക്കിയത് പരിശുദ്ധത്മാവായിരുന്നു. 'പരിശുദ്ധാത്മാവിനും ഞങ്ങൾക്കും തോന്നിയിരിക്കുന്നു' വെന്ന് (അപ്പോ 15:28) വ്യക്തമായി രേഖപ്പെടുത്തിയിരിക്കുന്നു. ആത്മാവിന്റെ ഒമ്പത് ഫലങ്ങൾ സ്നേഹമാകുന്ന ഏകഫലത്തിന്റെ വിവിധ പ്രതീകങ്ങൾ ആകയാൽ പരിശുദ്ധാത്മാവിന്റെ ഫലം (ഗലാ 5:22) എന്ന ഏകവചനത്തിൽ പറഞ്ഞിരിക്കുന്നു. റോമർ 12 – ലും 1 കൊരിന്ത്യർ 12 – ലും പരിശുദ്ധാതത്മാവിന്റെ 15 കൃപാവരങ്ങൾ വിവരിക്കുന്നു. ഇവയെല്ലാം ക്രിസ്തീയ ജീവിതത്തോട് ചേർന്ന് പ്രാവർത്തികമാക്കേണ്ടതായ ദൈവീക താലന്തുകൾ തന്നെയാണ്. വിശ്വവിഖ്യാതനായ ഗാനരചയിതാവും, സംഗീതജ്ഞനും ആയ ബീഥോവൻ (ജർമ്മനി 1770) ജീവിതത്തിൽ വഴിത്തിരിവായ ഒരു ദിവസത്തിൽ എത്തിച്ചേർന്നു. പതിവുപോലെ പ്രഭാതത്തിൽ ഗിത്താർ വായിക്കുവാൻ ആരംഭിച്ചു. പക്ഷേ കമ്പികളിൽ നിന്നും ശബ്ദം ഉണ്ടാകുന്നില്ല. അത് മാറ്റിവെച്ച് നടക്കുവാൻ പോയി. സമീപമുള്ള കൊല്ലന്റെ പണിസ്ഥലത്ത് ഉലയിൽ പഴുപ്പിച്ച് ചുവന്ന ഇരുമ്പിൽ കൂടം കൊണ്ട് അടിക്കുന്നത് രസകരമായ കാഴ്ചയായിരുന്നു. എന്നാൽ ആ ഇരുമ്പിൽ അടിച്ചിട്ട് ശബ്ദമുണ്ടാകുന്നില്ല. നടന്ന് ദേവാലയത്തിന് മുന്നിൽ എത്തിയപ്പോൾ പ്രാർത്ഥനയ്ക്കായുള്ള മണി അടിക്കുവാൻ ബന്ധപ്പെട്ടയാൾ ചരട് വലിക്കുന്നുണ്ട്. ദേവാലയ മണിയുടെ നാക്ക് ചലിച്ച് മണിയിൽ തട്ടുന്നുണ്ട്. പക്ഷേ പള്ളി മണിയ്ക്കു ശബ്ദമില്ല. പെട്ടന്ന് ചിന്തിച്ചു ഈ ദേവാലയ മണിയ്ക്കും എന്ത് സംഭവിച്ചു.! ഉടനെതന്നെ ബിഥോവന് കാര്യം മനസ്സിലായി. നാല്പതാം വയസിൽ തനിക്ക് കേഴ്‌വി ശക്തി നഷ്ടപ്പെട്ടിരിക്കുന്നു! ഒരു നിരാശയും ഉണ്ടാകാതെയിരിപ്പാൻ തികഞ്ഞ ദൈവ വിശ്വാസിയായ കലാകാരൻ ദൈവത്തിൽ ശരണപ്പെട്ട് ജീവിതം നയിച്ചു. പലപ്പോഴും നമുക്ക് എന്ത് സംഭവിച്ചു എന്ന് നാം ചിന്തിക്കാറില്ല. ക്രിസ്തുവിന്റെ സ്നേഹം നമ്മെ പൊതിയുന്നു എന്ന ഉൾബോധം പരിശുദ്ധാത്മാവാണ് നമുക്ക് നൽകുന്നത്. പരിശുദ്ധാത്മാവിന്റെ ശക്തിയിൽ ആശ്രയിച്ചാണ് പ്രതിസന്ധികളെ നേരിടേണ്ടത്.

സഭകളുടെ ഔദ്യോഗിക തലങ്ങളിലും, പൊതുയോഗങ്ങളിലും, പള്ളിക്കമ്മറ്റികളിലും തീരുമാനങ്ങൾ എടുക്കുന്നത് 'പരിശുദ്ധാത്മാവാണെന്നും ഞങ്ങൾക്കും തോന്നി' എന്ന് പറയുവാൻ തക്കവണ്ണമുള്ള കാലഘട്ടമാണ് സമാഗതമായിരിക്കുന്നത്. അതിനായുള്ള കൃപാവരത്തിനായി ഏകമനസ്സോടെ പ്രാർത്ഥിക്കാം. താലന്തുകളെ പലിശയോടുകൂടി യജമാനനെ തിരിച്ചേല്പിക്കുന്നതിനായി ശ്രദ്ധിക്കാം.



## വി. യൂദാശ്ലീഹായോടുള്ള പ്രാർത്ഥന

മിശിഹായുടെ സ്നേഹിതനും വിശ്വസ്തനുമായ വി. യൂദാശ്ലീഹായേ, ഏറ്റവും കഷ്ടപ്പെടുന്ന എനിക്കുവേണ്ടി അപേക്ഷിക്കേണമേ. യാതൊരു സഹായവും ഫലസിദ്ധിയില്ലാതെ വരുന്ന സന്ദർഭത്തിൽ ഏറ്റവും ത്വരിതവും ഗോചരവുമായ സഹായം ചെയ്യുന്നതിന് അങ്ങേയ്ക്ക് വിശേഷ വിധിയായി കിട്ടിയിരിക്കുന്ന അനുഗ്രഹത്തെ അങ്ങ് ഉപയോഗിക്കേണമേ. എന്റെ എല്ലാ ആവശ്യങ്ങളിലും വിശിഷ്യ അങ്ങേ സഹായം ഞാനപേക്ഷിക്കുന്നു. അങ്ങേ ഈ അനുഗ്രഹത്തെ ഞാൻ സദാ ഓർക്കുമെന്നും അങ്ങേ സ്തുതികളെ ലോകമെങ്ങും അറിയിക്കുമെന്നും ഞാൻ വാഗ്ദാനം ചെയ്യുന്നു. ആമേൻ

**ഒരു വിശ്വാസി, കുട്ടമ്പേരൂർ**



വചനപരിച്ഛേദം

ഫാ. പി. വി. ജോൺ

# ദേവാലയം – ദൈവത്തിന്റെ ദൃഷ്ടിയും ഹൃദയവും എല്ലായ്പോഴും ഇരിക്കുന്നിടം (2:ദിന.7:14)

**വി.**ദേവാലയം ദൈവദർശനത്തിനുള്ള മഹനീയമായ സ്ഥാനമാണെന്ന് വിശുദ്ധ വേദപുസ്തകം സൂക്ഷിക്കുന്നു. ശമുവേൽ പ്രവാചകന്റെ അമ്മ ഹന്നാ ദേവാലയത്തിൽ ചെന്നു മനോവ്യസനത്തോടെ പ്രാർത്ഥിച്ചതിന്റെ ഫലമാണല്ലോ ശമുവേൽ പ്രവാചകൻ (1 ശമു:1:313) വി.യോഹന്നാൻ സ്നാപകന്റെ ജനനത്തെക്കുറിച്ചുള്ള അറിയിപ്പ് സഖറിയാ പുരോഹിതനു ലഭിച്ചതും ദേവാലയത്തിൽ ധൂപാർപ്പണം നടത്തിയ സന്ദർഭത്തിലായിരുന്നു. (വി. ലൂക്കോ:1:8-20) ജീവനുള്ള ദൈവത്തിന്റെ സാന്നിദ്ധ്യം അനുഭവിച്ചു കൊണ്ട് അവനെ ആരാധിക്കുവാനുള്ള ഇടം മാത്രമല്ല ദേവാലയം അത് മനുഷ്യന്റെ ആദ്ധ്യാത്മികതയുടെ ഉറവിടമാണ്. ദൈവത്തിന്റെ നാമം വിളിക്കപ്പെട്ടിരിക്കുന്ന ജനം വി.ദേവാലയത്തിലേക്ക് പ്രവേശിച്ച് എങ്ങനെയാണ് പ്രാർത്ഥിക്കേണ്ടത് എന്ന് യഹോവയായ ദൈവം ശലോമോന് വെളിപ്പെടുത്തി കൊടുക്കുന്നു. ദൈവാലയത്തിൽ സമർപ്പിക്കുന്ന പ്രാർത്ഥന സ്വർഗ്ഗത്തിൽ കേട്ട് ഉത്തരമരുളണമെങ്കിൽ രണ്ടു മൂന്നു കാര്യങ്ങൾ അനിവാര്യമാണെന്ന് ഇവിടെ വ്യക്തമാക്കിയിരിക്കുന്നു.

അവരുടെ പ്രാർത്ഥനയാണ് ദൈവം കേൾക്കുന്നത് എന്നതാണ് പ്രഥമമായ വസ്തുത. യഹോവയായ ദൈവം ശലോമോനോടു വ്യക്തമായി പറയുന്നു. എന്റെ നാമം വിളിക്കപ്പെട്ടിരിക്കുന്ന, എന്റെ ജനം തങ്ങളെ തന്നെ താഴ്ത്തി പ്രാർത്ഥിക്കണം,' ദൈവത്തിന്റെ നാമം വിളിക്കപ്പെട്ടിരിക്കുന്ന ദൈവ ജനത്തിന്റെ പ്രാർത്ഥനയാണ് ദൈവം കേൾക്കുന്നത്. ഇവിടെ പ്രാർത്ഥനയെന്നതുകൊണ്ട് ദൈവം കേൾക്കുന്നത്. ഇവിടെ പ്രാർത്ഥനയെന്നതു കൊണ്ട് അർത്ഥമാക്കുന്നത് ദൈവാലയത്തിലെ ആരാധനയാണ്. ദേവാലയത്തിൽചെന്ന് ദൈവത്തെ ആരാധിക്കുന്നത് ദൈവജനത്തിന്റെ മാത്രം അവകാശമാണ്. മറ്റാരും പ്രാർത്ഥിച്ചാൽ ദൈവം കേൾക്കയില്ലായെന്ന് അതിന് അർത്ഥമില്ല. ഇതു തിരിച്ചറിഞ്ഞ് പരിശുദ്ധ പിതാക്കന്മാർ വിശുദ്ധ കുർബ്ബാന അർപ്പിക്കുന്ന രീതി ആ വിധത്തിലാണ് ഒരുക്കിയിരിക്കുന്നത്. നമസ്ക്കാരവും വിശുദ്ധ വേദവായനയും എല്ലാം കഴിഞ്ഞ വിശ്വാസപ്രമാണം ചൊല്ലുമ്പോൾ പ്രധാന ശുശ്രൂഷകൻ ധൂപകുറ്റിയുമായി പടിഞ്ഞാറോട്ടു പോകുന്നതു ദൈവനാമം വിളിക്കപ്പെട്ടിട്ടില്ലാത്തവർ പുറത്തുപോകുവാൻ ആവശ്യപ്പെടുന്നതിന്റെ സൂചനയാണെന്നത് ഈ സത്യം വിളിച്ചോതുന്നു. ആരാണ് ദൈവത്തിന്റെ ജന്മം? പരിച്ഛേദന ഏറ്റ് ദൈവജനമായി തീർന്ന യിസ്രായേൽ തന്നെ. എന്നാൽ ഇന്ന് വി.മാമോദീസായാൽ ദൈവജനമായി തീർന്ന ക്രിസ്ത്യാനികളാണ് അവന്റ നാമം വിളിക്കപ്പെട്ട ജനം. വി.മാമോദീസായിൽ കൂടെ എനിക്കുലഭിച്ച ക്രിസ്തീയ നാമം ദൈവം നൽകിയ ദൈവത്തിന്റെ നാമമാണ്. ഇന്നാകട്ടെ, അനേകം ക്രിസ്ത്യാനികൾക്കും തങ്ങൾക്കുലഭിച്ച ദൈവനാമം (മാമോദീസാ പേര്) അറിയുകയില്ലായെന്നത് യാഥാർത്ഥ്യം. പലരും സജിയും ഷിബുവും അജിയും അപ്പുവും അച്ചുവും കിച്ചുവും സഞ്ജുവും മഞ്ചുവും സച്ചിനുമൊക്കെയായിട്ടാണ് അറിയപ്പെടുന്നത്. പോട്ടെ, അത് ഓമനപ്പേരാണ് എന്നു പറഞ്ഞു സമാധാനിക്കാം. എന്നാൽ ഔദ്യോഗിക നാമത്തിൽ പോലും മാമോദീസാ പേര് ഇല്ലാതായിരിക്കുന്നുവെന്നതാണ് വിചിത്രം, ഒരു പേരിൽ എന്തിരിക്കുന്നു എന്ന ചിന്ത ആധുനികമാണ്. എന്നാൽ ഞാൻ ആരാണ് എന്ന് എന്റെ പേര് വിളംബരം ചെയ്യുന്നു. പിതാവാര്, കുടുംബം ഏത് എന്നൊക്കെ പഴയ പേരിൽ നിന്ന് വായിച്ചെടുക്കുവാൻ കഴിയുമായിരുന്നു. ക്രിസ്തീയ പേരിൽ അറിയപ്പെടുന്ന ഞാൻ ക്രിസ്ത്യാനിയായി ജീവിക്കുവാൻ നിർബന്ധിതനാകുന്നു. പേരുമാത്രം കൊണ്ട് കാര്യമില്ലായെന്നു സമ്മതിക്കാം. പരിശുദ്ധ പൗലോസു ശ്ലീഹായുടെ ഭാഷയിൽ വിളിക്കപ്പെട്ട വിളിക്ക് യോഗ്യമായ വിധത്തിൽ ജീവിക്കുവാൻ ദൈവനാമം ധരിച്ചിരിക്കുന്നതിനാൽ ഞാൻ ബാദ്ധ്യസ്ഥനാണ്! നിന്റെ നാമം വിശുദ്ധീകരിക്കപ്പെടേണമേ' എന്ന്

കർത്തൃപ്രാർത്ഥനയിൽ നാം പ്രാർത്ഥിക്കുമ്പോൾ, നിന്റെ നാമം വിളിക്കപ്പെട്ടിരിക്കുന്ന ഞാൻ മുഖാന്തിരം അവിടുത്തെ നാമം അശുദ്ധമാക്കുവാൻ ഇടയാകരുതേ' എന്നാണു നാം അപേക്ഷിക്കുന്നത്.

ക്രിസ്ത്യാനിയും അക്രൈസ്തവനും തമ്മിൽ ദൈവ മുമ്പാകെ വ്യത്യാസമുണ്ടോ? എന്ന് പലരും ഇന്നു ചോദിച്ചു തുടങ്ങിയിരിക്കുന്നു. മുകളിൽ പറഞ്ഞ നാമപരിണാമത്തിന്റെ പരിണിതഫലമാണ് ഈ ചോദ്യം, ദൈവത്തിനു പക്ഷഭേദമില്ലായെന്നും ദൈവത്തിന്റെ മുൻപിൽ എല്ലാവരും സമന്മാരാണെന്നും ദൈവം മനുഷ്യനായി അവതരിച്ചത് സർവ്വലോകത്തിന്റെയും രക്ഷയ്ക്കായിട്ടാണ് എന്നീ സത്യങ്ങൾ സമ്മതിച്ചുകൊണ്ടുതന്നെ പറയട്ടെ, ഈ രക്ഷക്രിസ്തുവിൽ കൂടെ മാത്രമേ ലഭിക്കുകയുള്ളുവെന്നു വിശുദ്ധ വേദപുസ്തകം നമ്മെ ഉദ്ബോധിപ്പിക്കുന്നു. മറ്റൊരുത്തനിലും രക്ഷയില്ല; നാം രക്ഷിക്കപ്പെടുവാൻ ആകാശത്തിൽ കീഴിൽ മനുഷ്യരുടെ ഇടയിൽ നൽകപ്പെട്ട വേറൊരു നാമവുമില്ല' എന്ന പരിശുദ്ധാത്മാവു നിറഞ്ഞവനായി പരിശുദ്ധ പത്രോസു ശ്ലീഹാ അപ്പോ:4:12 ൽ പറഞ്ഞിരിക്കുന്നതു ശ്രദ്ധിക്കുക. വിശുദ്ധ വേദപുസ്തകം അവിതർത്തിതമായി ഇങ്ങനെ പറയുമ്പോഴും; ഇന്ന് പല ക്രിസ്ത്യാനികളും ക്രിസ്തുവും കൃഷ്ണനും ഒന്നാണെന്നു പറഞ്ഞു തുടങ്ങിയിരിക്കുന്നുവെന്നതാണ് അത്ഭുതമുളവാക്കുന്നത്. ഈ അടുത്തകാലത്ത് നമ്മുടെ ഒരു ദേവാലയത്തിലെ ആഘോഷ പരിപാടി ഉദ്ഘാടനം ചെയ്യുവാനായി നമ്മുടെ സഭയിലെ ഒരു പ്രശസ്ത വ്യക്തിയെ ക്ഷണിക്കുകയുണ്ടായി. പരിപാടി തുടങ്ങുന്നതിനുമുൻപു നടത്തിയ സ്വകാര്യ സംഭാഷണത്തിൽ അദ്ദേഹം പറഞ്ഞു; 'ക്രിസ്തുവും കൃഷ്ണനും ഒന്നാണെന്നു ഞാൻ വിശ്വസിക്കുന്നു.' ഒരു പടി കൂടെകടന്ന് അദ്ദേഹം പറഞ്ഞു, അതുകൊണ്ടു തന്നെ ഒരു ഹിന്ദുവും ക്രിസ്ത്യാനിയാകണമെന്നു ഞാൻ പറയുകയില്ല, അവർ ഹിന്ദുവായി തന്നെ ജീവിച്ചാൽ മതി.' ഇത് മറ്റുള്ളവരുടെ കയ്യടി സമ്പാദിപ്പാനും, അന്യരുടെ പ്രീതി നേടുവാനും താൻ ഒരു പുരോഗമന വാദിയാണെന്നു വരുത്തി തീർക്കുവാനുമായി പലരും പൊതു വേദികളിൽ പറഞ്ഞു തുടങ്ങിയിരിക്കുന്നു. ക്ഷണിച്ചു വരുത്തിയ അദ്ദേഹത്തോടു തർക്കിക്കുന്നത് ആതിഥ്യമര്യാദയല്ലെന്ന് തിരിച്ചറിവുള്ള കേൾവിക്കാരായ ബഹുമാനപ്പെട്ട അച്ചന്മാർ മൗനം അവലംബിച്ചു, എങ്കിലും അദ്ദേഹം പോയികഴിഞ്ഞപ്പോൾ ഇത് ഒരു ചർച്ചാ വിഷയമായി. ബഹുമാനപ്പെട്ട വൈദികർ പലരും ശക്തമായി ആ അഭിപ്രായത്തെ എതിർത്തപ്പോൾ, ഒരു ബഹുമാനപ്പെട്ട വൈദികൻ ആ മാന്യവ്യക്തിയുടെ അഭിപ്രായത്തെ സ്വീകരിക്കുകയുണ്ടായി. മാത്രമല്ല, നല്ലവരായി ജീവിച്ചാൽ മതി, ആരെയും ദൈവം ഉപേക്ഷിക്കുകയില്ലായെന്നു കൂടി അദ്ദേഹം കൂട്ടിച്ചേർക്കുകയുണ്ടായി. നാം എവിടെവരെ വളർന്നിരിക്കുന്നുവെന്ന് ഇത് വ്യക്തമാക്കുന്നു. "ഞാൻ നിങ്ങളോടു കല്പിച്ചതൊക്കെയും പ്രമാണിപ്പാൻ തക്കവണ്ണം ഉപദേശിച്ചുകൊണ്ട് സകലജാതികളേയും ശിഷ്യരാക്കിക്കൊൾവീൻ" (വി.മത്താ.28:20) എന്നും "പിന്നെ അവൻ അവരോടും, നിങ്ങൾ ഭൂലോകത്തിൽ ഒക്കെയും പോയി സകല സൃഷ്ടികളോടും സുവിശേഷം പ്രസംഗിപ്പീൻ; വിശ്വസിക്കുകയും സ്നാനം ഏല്ക്കുകയും ചെയ്യുന്നവൻ രക്ഷിക്കപ്പെടും വിശ്വസിക്കാത്തവൻ ശിക്ഷാ വിധിയിൽ അകപ്പെടും" എന്നുമുള്ള കർത്താവിന്റെ അന്ത്യവചനങ്ങൾക്കും (വി.മർക്കോ.14:15, 16)" ഞാൻ സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങിവന്ന ജീവന്റെ അപ്പമാകുന്നു. ഈ അപ്പം തിന്നുന്നവൻ എന്നേക്കും ജീവിക്കും; എന്ന കർത്തൃവചനത്തിനും ഇവർ എന്ത് അർത്ഥമാണ് കല്പിക്കുന്നത്? ദൈവനാമം വിളിക്കപ്പെട്ടവർ ദൈവവചനത്തിൽ വിശ്വസിക്കുകയും അംഗീകരിക്കുകയും അനുസരിക്കുകയും ചെയ്യുന്നവരാണ്. അവരുടെ പ്രാർത്ഥനയാണ് ദൈവം കേൾക്കുന്നത്.

ഇവിടെ ഒരു ചോദ്യം പ്രസക്തമാണ്; എന്റെ ആലയം സകലജാതികൾക്കും പ്രാർത്ഥനാലയം എന്നു വിളിക്കപ്പെടും' (വി.മത്താ:21:13) എന്നാണല്ലോ കർത്താവു പറഞ്ഞിരിക്കുന്നത്. അതാകട്ടെ, യെശയ്യാപ്രവചനത്തിൽ നിന്നുള്ള ഉദ്ധരണിയാണ് (യെശ:56:7) യെറുശലേം ദേവാലയത്തെക്കുറിച്ചുള്ള ചെറിയ അറിവു ഇവിടെ ആവശ്യമാണ്, യെറുശലേം ദേവാലയത്തിനു പല പ്രാകാരങ്ങൾ ഉണ്ടായിരുന്നു. ജാതികളുടെ പ്രാകാരം, സ്ത്രീകളുടെ പ്രാകാരം, യിസ്രായേൽ പുരുഷന്മാരുടെ പ്രാകാരം, പുരോഹിതന്മാരുടെ പ്രാകാരം എന്നിങ്ങനെ ദേവാലയത്തെ തിരിച്ചിരുന്നു. നാണയം മാറ്റുന്നവരും, ആടുമാടുകളെ വില്ക്കുന്നവരും ജാതികളുടെ പ്രാകാരത്തിലാണ് ഇരിക്കുന്നത്. അവിടെ മറ്റുള്ളവരോടൊപ്പം ജാതികൾക്കും പ്രവേശനമുണ്ട്. എന്നാൽ ജാതികൾക്കാകട്ടെ മറ്റു പ്രാകാരങ്ങളിൽ പ്രവേശിക്കുവാൻ അനുവാദവുമില്ല. അവർക്കാകട്ടെ, അവിടെ നിന്നു പ്രാർത്ഥിക്കുവാനും യാഗവസ്തുക്കൾ അർപ്പിക്കുവാനുമല്ലാതെ, ദേവാലയത്തിൽ പ്രവേശിച്ചു ജീവിനുള്ള ദൈവത്തെ ആരാധിക്കുവാൻ കഴിയുമായിരുന്നില്ല, ദൈവജനത്തിനു മാത്രം അവകാശപ്പെട്ടതാണ് ഈ ദൈവീക ആരാധന. വി.കുർബ്ബാനയിൽ നാം ഇത് പിൻതുടരുന്നുവെന്നത് നേരത്തെ സൂചിപ്പിച്ചതാണല്ലോ. എന്നാൽ വി.കുർബ്ബാനയിലെ സെദറായിൻ 'വിജാതികൾക്കും സ്വജാതികൾക്കും വിഭജിച്ചുകൊടുത്തു' എന്ന വാചകം സംശയം ഉളവാക്കാവുന്നതാണ്. ഇവിടെ സ്വജാതികൾ എന്നതുകൊണ്ട് ദൈവം തെരഞ്ഞെടുത്ത സ്വന്ത ജനമായ യിസ്രായേലിനെയാണ് ഉദ്ദേശിക്കുന്നത്? പുരോഹി

തൻ വി.കുർബ്ബാന മദ്ധ്യേ അപ്പവീഞ്ഞുകൾ എടുത്ത് ആഘോഷിക്കുമ്പോൾ ഈ കുർബ്ബാന വിശുദ്ധി യുള്ളവർക്കും വെടിപ്പുള്ളവർക്കും മാത്രം നൽകപ്പെ ടുന്നു 'എന്നും വി.കുർബ്ബാന നൽകുമ്പോൾ' സത്യ വിശ്വാസികൾക്കുമാത്രം' നൽകുന്നുവെന്നും പറയു മ്പോൾ ഈ സംശയം ദൂരീകരിക്കപ്പെടുന്നു. സെദറാ വായിക്കുന്ന സന്ദർഭത്തിൽ വിജാതീയർ ദേവാലയത്തിനുള്ളിൽ ഉണ്ടായിരിക്കും. ഈ വിജാ തീയരും വിശ്വാസികൾ ആയി ദൈവജനമായി മാറു മ്പോൾ ഇതിനു അർഹരായി ഭവിക്കുന്നു. മറ്റുള്ള വർക്ക് അവരുടെ സ്വന്ത ആവശ്യങ്ങളെ ദൈവ മുൻപാകെ സമർപ്പിക്കുവാൻ അവകാശമുണ്ട്. എന്നാൽ ദൈവാരാധനയാകട്ടെ സ്വാർത്ഥ താല്പ ര്യങ്ങൾക്കുവേണ്ടി മാത്രമുള്ളതല്ല. സമൂഹത്തി ന്റെയും ദേശത്തിന്റെയും നന്മയും അനുഗ്രഹ ത്തിനും വേണ്ടിയുള്ളതാണ്. അവിടെ 'ഞാൻ' ഇല്ല; 'ഞങ്ങൾ' മാത്രമാണെന്നുള്ളത് ഇവിടെയാകട്ടെ യഹോവ പ്രാർത്ഥനയ്ക്കുത്തരം നൽകിയത് 'നിനക്കു സൗഖ്യം വരുത്തും' എന്നല്ല, ദേശത്തിനു സൗഖ്യം വരുത്തും എന്നാണ്. ഒരാളുടെ പ്രാർത്ഥ നയല്ല, ഒരു സമൂഹത്തിന്റെ ഒരു മനസ്സോടെയുള്ള പ്രാർത്ഥനയാണ് ആരാധന. ഈ ആരാധനയാണ് സുഗന്ധധൂപം പോലെ ദേവാലയത്തിൽ നിന്ന് ദൈവ സന്നിധിയിലേക്ക് ഉയരുന്നത്; ഉയരേണ്ടത്. അവിടെ വ്യക്തികളുടെ സജീവ പങ്കാളിത്തം അനു പേക്ഷണീയമാണ്.

ദൈവജനം ഒന്നായിചേർന്ന് എങ്ങനെയാണ് പ്രാർത്ഥിക്കേണ്ടത് എന്നാണ് അടുത്തതായി യഹോവ അരുളിച്ചെയ്തത്. ദൈവാരാധനയിൽ പങ്കുചേരുന്നവർ മൂന്നു കാര്യങ്ങൾ ചെയ്തേ മതി യാകൂ എന്നു ഇവിടെ വ്യക്തമാക്കുന്നു. ഒന്നു തങ്ങളെ തന്നെ താഴ്ത്തി പ്രാർത്ഥിക്കണം' വിശുദ്ധ ദേവാലയത്തിലേക്കും ദൈവ സന്നിധിയിലേക്കും കടന്നു ചെല്ലേണ്ടത് താഴ്മയോടും വിനയത്തോടും കൂടെയായിരിക്കണം. ഈ സത്യം തിരിച്ചറിഞ്ഞി ട്ടുള്ള പരിശുദ്ധ പിതാക്കന്മാർ ദേവാലയത്തിലേക്ക് പ്രവേശിക്കുമ്പോൾ ചൊല്ലുവാനായി നമ്മെ പഠിപ്പി ച്ചിട്ടുള്ള പ്രാർത്ഥന ശ്രദ്ധിക്കുക. "ബഹുമതിപൂർവ്വം നിന്റെ ഭവനത്തിലേക്കു ഞാൻ വന്നു, എന്റെ നേർച്ച കളെ നിനക്ക് അർപ്പിക്കും' ഈ പ്രാർത്ഥന ചൊല്ലി യാണോ നാം ദേവാലയത്തിൽ പ്രവേശിക്കുന്നത്? വിശുദ്ധ മദ്ബഹായിലേക്ക് പ്രവേശിക്കുമ്പോൾ പുരോഹിതൻ പ്രാർത്ഥിക്കുന്നു 'ദൈവമേ നിന്റെ ഭവ നത്തിൽ ഞാൻ പ്രവേശിച്ചു. സ്വർഗ്ഗീയ രാജാവേ നിന്റെ സിംഹാസനത്തിൻ മുൻപാകെ ഞാൻ വണ ങ്ങി. ഞാൻ ചെയ്തുപോയ സകല പാപങ്ങളും എന്നോടു ക്ഷമിക്കേണമേ. ബലഹീനനും പാപി യുമായ ദാസനാകുന്നു ഞാൻ' എന്നു സമ്മതിക്ക ണമെങ്കിൽ, പാപബോധവും സത്യ അനുതാപവും ആവശ്യമാണ്, തങ്ങളെത്തന്നെ താഴ്ത്തി എന്നു പറ യുമ്പോൾ, തന്റെ ബലഹീനതകളേയും കുറവുക ളേയും തിരിച്ചറിഞ്ഞു അനുതാപത്തോടെ ആയിരി ക്കണം ദൈവസന്നിധിയിൽ പ്രവേശിച്ചു പ്രാർത്ഥി ക്കേണ്ടത് എന്നു വ്യക്തമാക്കുന്നു. ദൈവസന്നിധി യിൽ തങ്ങളെ തന്നെ താഴ്ത്തുന്നവർക്കു മാത്രമേ ദൈവം അനുഗ്രഹങ്ങളെ പകർന്നു കൊടുക്കുക യുള്ളുവെന്ന് വിശുദ്ധ വേദപുസ്തകം സാക്ഷിക്കു ന്നു. വിശുദ്ധ കന്യകമറിയം ദൈവ മാതാവായി തീരുവാൻ കാരണം അവളുടെ താഴ്മയായിരുന്നു. വി.ലൂക്കോ:1:48– 'അവൻ തന്റെ ദാസിയുടെ താഴ്ച കടാക്ഷിച്ചിരിക്കുന്നുവല്ലോ.' നമസ്ക്കാരത്തിൽ നാം പാടുന്നു; "ആരും ഉയർത്തപ്പെട്ടില്ലിതുപോലതിനാൽ സ്പഷ്ടം മറിയാമേപ്പോൽ ആരും താഴ്ത്തപ്പെട്ടിട്ടി ല്ല." അവന്റെ സന്നിധിയിൽ നാം എത്രമാത്രം താഴു മോ, അത്രമാത്രം അവൻ നമ്മെ ഉയർത്തും. വി. യാക്കോ: 4:10. 'കർത്താവിന്റെ സന്നിധിയിൽ താഴു വീൻ അവൻ നമ്മെ ഉയർത്തും. "കൃപ ലഭിക്കു ന്നതും താഴ്മയുള്ളവർക്കാണ്. വി.യാക്കോ:4:6. 'അതുകൊണ്ട് ദൈവം നിഗളികളോടു എതിർത്തു നിൽക്കുന്നു. അതുകൊണ്ട് തക്കസമയത്ത് നിങ്ങളെ ഉയർത്തുവാൻ ദൈവത്തിന്റെ ബലമുള്ള കൈക്കീഴിൽ താണിരിപ്പീൻ," താഴ്മയുള്ളവനാണ് സ്വർഗ്ഗരാജ്യത്തിൽ വലിയവൻ.



## പൊതിച്ചോർ വിതരണം ചെയ്തു



ബുധനൂർ സെന്റ് ഏലിയാസ് യുവജന പ്രസ്ഥാനത്തിന്റെ സാമൂഹിക സേവന പദ്ധതിക ളുടെ ഭാഗമായി ചെങ്ങന്നൂർ ഗവ. ജില്ലാ ആശുപ ത്രിയിലെ രോഗികൾക്ക് പൊതിച്ചോറ് നല്കി. ഇട വകയിലെ ഓരോ ഭവനത്തിൽ നിന്നും ഒരു പൊതി വീതം സ്വീകരിച്ച് 340 പൊതികളാണ് രോഗി കൾക്കും അവരുടെ സഹായികൾക്കുമായി നൽകി യത്. വികാരി ഫാ. എം. കെ. ഇമ്മാനുവേൽ, ഒ. സി. വൈ. എം. ഭദ്രാസന സെക്രട്ടറി ജോബിൻ കെ. ജോർജ്ജ്, ഭദ്രാസന പി. ആർ. ഒ. സജി പട്ട രുമഠം, മുൻ മുനിസിപ്പൽ ചെയർമാൻ ടോം മുരി ക്കുംമൂട്ടിൽ, കേന്ദ്ര കമ്മറ്റിയംഗം റോബിൻ ജോ വർഗീസ്, യൂണിറ്റ് വൈസ് പ്രസിഡന്റ് ബിജു താളുകാട്ട്, യൂണിറ്റ് സെക്രട്ടറി അജു വർഗീസ്, ജോ. സെക്രട്ടറി ബിജോയി ബാബു ട്രഷറാർ ജോഫിൻ എം. സി. എന്നിവർ നേതൃത്വം നൽകി.



# ചാക്കോ മൂപ്പാ സുഖമല്ലേ?

## അനുസ്മരണം

**ചെമ്മനം ചാക്കോ**

**ഞ**ങ്ങൾ സഹപാഠികളിൽ പൊക്കക്കാരൻ പി. വി. ജോസഫ് ആയിരുന്നു. സഹപാഠികൾ എന്നു പറഞ്ഞാൽ, 1945 ജൂൺ മാസത്തിലെ പിറവം സെന്റ് ജോസഫ്സ് സ്കൂളിൽ പത്താം ക്ലാസ്സിൽ പഠിക്കുന്ന കുട്ടികൾ. ജോസഫിന് പൊക്കുമുണ്ടെന്നേയുള്ളു. അതിനനുസരിച്ച ശരീരപുഷ്ടിയൊന്നുമില്ല. ശാഖകൾ ഏറെയില്ലാതെ മുകളിലേക്കു വളർന്നുനിൽക്കുന്ന ഒരു തുമ്പച്ചെടിപോലെ!

തുമ്പച്ചെടി എന്നു പറഞ്ഞത് സോദ്ദേശ്യമാണ്. ആന്തരികമായും സുഗന്ധമുള്ളതാണല്ലോ തുമ്പച്ചെടി. അതുപോലെ ആന്തരികമായ സദ്ഗുണങ്ങളുള്ള ഒരു കുട്ടിയായിരുന്നു പി. വി. ജേസഫ്. അഹംഭാവമില്ല; പൊങ്ങച്ചമില്ല; സൗമ്യൻ.

എല്ലാ ആൺകുട്ടികളെയും പോലെ ഒറ്റമുണ്ടും ഷർട്ടും ധരിച്ച് നടന്നിരുന്ന ജോസഫ്, 1945 ജൂണിൽ സ്കൂൾ തുറന്നപ്പോൾ ക്ലാസ്സിൽ വന്നത് കാൽകുപ്പായവും, മേൽക്കുപ്പായവും തലയിൽ തൊപ്പിയും ധരിച്ച '*ചെമ്മാച്ച*'നായിട്ടായിരുന്നു. പ്രശസ്തമായ പൂവത്തുങ്കൽ കുടുംബത്തിൽ നിന്നു മുളക്കുളം കർമ്മേൽകുന്നേൽ പള്ളിക്കുവേണ്ടി പൗരോഹിത്യ പദവിയിലേക്കു തിരഞ്ഞെടുക്കപ്പെട്ട കുട്ടി. ചെമ്മാച്ചന്റെ തൊപ്പി ഞങ്ങളെല്ലാം എടുത്തു തലയിൽ വയ്ക്കുമ്പോൾ കക്ഷി പറയും: "*എന്റെ തലയിലേക്കാൾ ചേർച്ചയുണ്ട്.*" അതായിരുന്നു ജോസഫ്.

ഞങ്ങളുടെ മലയാളം പണ്ഡിറ്റ് ഹരിപ്പാട്ടു സ്വദേശിയായി ഒരു രാമകൃഷ്ണൻ നായർ ആയിരുന്നു. അദ്ദേഹം ക്ലാസ്സിൽ ഒരു ടെസ്റ്റ് പേപ്പർ ഇട്ടു. പി. വി. ജോസഫ്, ചെമ്മാച്ചൻ ആയതിനു ശേഷം നടക്കുന്ന ആദ്യത്തെ പരീക്ഷ. ഉത്തരക്കടലാസ്സുകൾ പരിശോധിച്ച് അടുത്ത ദിവസം സാറ് ക്ലാസ്സിൽ കൊണ്ടുവന്നു. ഓരോ കുട്ടിയുടെയും ഉത്തരക്കടലാസ്സിലെ പിഴവുകൾ പറഞ്ഞു മനസ്സിലാക്കി കുട്ടികളെ ഏല്പിക്കും. പി. വി. ജോസഫിന്റെ ഊഴം വന്നപ്പോൾ ആൾ പരീക്ഷയിൽ തോറ്റിരിക്കുന്നു. ചെമ്മാച്ചനെ എഴുന്നേൽപ്പിച്ചു നിറുത്തിക്കൊണ്ട് രാമകൃഷ്ണൻ നായർ സാർ പറഞ്ഞു: "*എല്ലാവരും തോറ്റു തൊപ്പിയിടും. താൻ തൊപ്പിയിട്ടു തോറ്റല്ലോ!*" ക്ലാസ്സിൽ കൂട്ടച്ചിരി മുഴങ്ങി. ചെമ്മാച്ചൻ നിന്നു പുഴുങ്ങി.

അത് പി.വി. ജോസഫിന്റെ ജീവിതത്തിലെ ഒരു വഴിത്തിരിവായിരുന്നു എന്നു ഞാൻ വിചാരിക്കുന്നു. അതിൽപ്പിന്നെ ജോസഫ് തോറ്റിട്ടില്ല. വിജയത്തിന്റെ തൊപ്പി മേൽക്കുമേൽ അണിഞ്ഞിട്ടേയുള്ളൂ. പഠനത്തിൽ അതീവശ്രദ്ധാലുവായി എന്നർത്ഥം.

ഇടവകപ്പള്ളിയിൽ ഭയങ്കര കക്ഷിവഴക്ക്. ബാവായും മെത്രാനും തമ്മിൽ അടിപിടി കോലാഹലം! ജോസഫ് ചെമ്മാച്ചൻ തന്റെ ഇടവകപ്പള്ളിയിൽ കയറിയാൽ തടി കേടാകും; കുപ്പായം ഇട്ടും പോയി! തേരാപ്പാരാ നാട്ടിൽ നടന്ന് അവഹേളന പാത്രമാ

കുന്നതിൽ നിന്നു രക്ഷപ്പെടാനായി ചെമ്മാച്ചൻ അന്യഇടവകകളിൽ പോയി. ഒടുക്കം എറണാകുളം സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ താമസമാക്കി ഉപരിപഠനം നിർവ്വഹിച്ചു. അല്ലെങ്കിൽ നാട്ടുപള്ളിയിൽ കുർബ്ബാനയും ചൊല്ലി, ഇടവകഭവനങ്ങളിൽ *ചാത്തവും നേർച്ചയും ഉണ്ട്* നടക്കുന്ന ഒരു സാധാരണ വൈദികനിൽപ്പരം ഒന്നുമാകുമായിരുന്നില്ല പി. വി. ജോസഫ്!

എറണാകുളത്ത് സെന്റ് മേരീസ് പള്ളിയിൽ താമസമാക്കി പഠനം നിർവ്വഹിക്കുന്ന കാലത്ത് ആൾ ആകെ മാറി. പൊക്കത്തിനൊത്ത ശരീരപുഷ്ടി വന്നു. മനോഹരമായി വിരിഞ്ഞ താടി ഒരു അലങ്കാരമായി. മുഖത്ത് ഉള്ളിലെ ആദ്ധ്യാത്മിക തേജസ്സ് വിരിഞ്ഞു നിൽക്കുന്നതുപോലെ! നല്ല സ്വരം. കുർബ്ബാന അത്യാകർഷകം. അങ്ങനെ ജോസഫച്ചൻ പുരോഹിതന്മാരുടെ ഇടയിൽ ഒരു പുണ്യതാരമായി.

സഭയ്ക്കുവേണ്ടി ഒരുപാടു യാതനകൾ സഹിച്ച പുരാതനകുടുംബാംഗം; ആഭിജാത്യം പ്രസരിക്കുന്ന മുഖശ്രീ; കൂറിണക്കമുള്ള ശരീരം; ഹൃദയം ഹരിക്കുന്ന സ്വരവാസന. മേല്പട്ടസ്ഥാനത്തേക്ക് ആളിനെ തിരഞ്ഞെടുക്കുമ്പോൾ ജോസഫ് അച്ചനെ ഒഴിവാക്കിയാൽ അനീതിയാകുമെന്നു വന്നു. നീതി നടപ്പിലായി. അന്ന് അത്ര പ്രചുരപ്രചാരം നേടിയിട്ടില്ലാത്ത "പക്കോമിയോസ്" എന്ന പേരിൽ എന്റെ സഹപാഠി മെത്രാൻപദവിയിലേക്ക് ഉയർന്നപ്പോൾ എനിക്ക് അഭിമാനം തോന്നി.

തിരുവനന്തപുരത്ത് വിമൻസ് കോളജിന് പിന്നിലുള്ള ബേക്കറി ജംഗ്ഷനിൽ റോഡരികിലുള്ള ഒരു വാടകവീട്ടിൽ താമസിക്കുന്ന കാലം. വീടിനു മുന്നിൽ ഒരു കാറ് വന്നുനിന്നു. കാറിൽ നിന്നിറങ്ങുന്ന പൗരോഹിത്യ വേഷധാരിയുടെ ദിവ്യതേജസ്സ് എന്റെ പൂർവ്വകാല സഹപാഠിയായ പി. വി. ജോസഫിന്റേതാണെന്നു ഞാൻ തിരിച്ചറിഞ്ഞു. നല്ല ഒരു വായനക്കാരനായിരുന്നു പക്കോമിയോസ് തിരുമേനി. കവിതകൾ വായിക്കുന്ന, വായിക്കാൻ ഇഷ്ടപ്പെടുന്ന, വായിച്ചാൽ മനസ്സിലാകുന്ന അപൂർവ്വം സഭാമേലദ്ധ്യക്ഷന്മാരിൽ പ്രധാനിയായിരുന്നു അദ്ദേഹം. സംഭാഷണങ്ങൾക്കിടയിൽ എന്റെ കവിതകൾ അദ്ദേഹം ഉദ്ധരിക്കുന്നതു കേട്ട് ഞാൻ അത്ഭുതപ്പെട്ടുപോയിട്ടുണ്ട്. ആയിടയ്ക്കു പ്രസിദ്ധീകരിച്ച ഒരു പുസ്തകം തേടിയാണ് തിരുമേനി വന്നത്. എന്റെ മുന്നിൽ പി. വി. ജോസഫ് ആയിട്ടേ അദ്ദേഹം ഭാവിച്ചിട്ടുള്ളൂ. അദ്ദേഹത്തിന്റെ സ്ഥാനത്തു ഞാനായിരുന്നെങ്കിൽ അല്പം കൂടി ഗമ കാണിക്കുമായിരുന്നില്ലേ എന്നു ഞാൻ സംശയിക്കുന്നു.

ലളിതമായ ഒരു ജീവിതമാണ് 'പക്കോമിയോസ്' നയിച്ചത്. വേഷത്തിലും, ഭക്ഷണത്തിലും, ഭാഷണത്തിലും, വാസത്തിലുമെല്ലാം. അകാലത്തിലേ ആ ജീവിതം അസ്തമിച്ചു. സഭയ്ക്കുണ്ടായ വലിയ നഷ്ടം. പി. വി. ജോസഫിന്റെ ഇടവകയായ മുളക്കുളം കർമ്മേൽകുന്നേൽ പള്ളിയിലാണ് 'പക്കോമിയോസി'ന്റെ കബറിടം. അടുത്തയിടെ കുന്നേൽ പള്ളിയിൽ ഞാൻ പോയപ്പോൾ പക്കോമിയോസ് തിരുമേനിയുടെ കബറിടവും സന്ദർശിച്ചു. അദ്ദേഹത്തിന്റെ പൗരോഹിത്യ വേഷചിത്രത്തിൽ നിന്ന് എന്റെ സഹപാഠിയായ പി. വി. ജോസഫ് ഇറങ്ങി വന്ന് "*ചാക്കോ മൂപ്പാ, സുഖമല്ലേ?*" എന്നു ചോദിക്കുന്നതുപോലെ എനിക്കു തോന്നി. പ്രായത്തിൽ ഞാനാണു മുമ്പൻ. അതു സ്ഥാപിക്കാൻ '*ചാക്കോ മൂപ്പൻ*' എന്നാണ് സഹപാഠികൾക്കിടയിൽ ഞാൻ എന്നെ വിശേഷിപ്പിച്ചിരുന്നത്.



## തൊഴിലവസരങ്ങൾ

**അഡ്വ. തോമസ് ഫിലിപ്പ്**

1. സർക്കാർ സർവ്വീസിൽ സ്റ്റാഫ് നേഴ്സാകാൻ അവസരം. കേരള പി. എസ്. സി. ഉടൻ വിജ്ഞാപനം പുറപ്പെടുവിക്കും. ബി. എസ്. സി. നേഴ്സിംഗ്, ജനറൽ നേഴ്സിംഗ് കോഴ്സ് പഠിച്ചവർ ശ്രദ്ധയോടെ കാത്തിരിക്കുക.

2. ഹൈക്കോടതിയിൽ കോൺഫിഡൻഷ്യൽ അസിസ്റ്റന്റ്. ബിരുദധാരികൾ ടൈപ്പ്റൈറ്റിംഗ് – ഷോർട്ട്ഹാൻഡ് – കമ്പ്യൂട്ടർ വേർഡ് പ്രോസസ്സിംഗ് പഠിച്ചവർക്ക് അവസരം. അപേക്ഷിക്കേണ്ട അവസാന തീയതി സെപ്റ്റംബർ 7.
www.hckrecruitment.nic.in കാണുക. ഫോൺ: 0484–2562235 വിളിച്ച് അന്വേഷിക്കുക.

3. കൊച്ചിൻ ഷിപ്പ്‌യാർഡിൽ വികലാംഗർക്ക് സ്പെഷ്യൽ റിക്രൂട്ട്മെന്റ്. 1. മെക്കാനിക്കൽ/ഇലക്ട്രിക്കൽ ഡിപ്ലോമാക്കാർക്ക് അവസരം. 2. ജൂനിയർ കൊമേഴ്സ്യൽ അസിസ്റ്റന്റ്. 3. വെൽഡർ/ഫിറ്റർ എന്നീ തസ്തികകൾക്ക് റിക്രൂട്ട്മെന്റ് ഉണ്ട്.
www.cochinshipyard.com കാണുക.

4. നാഷണൽ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ഇലക്ട്രോണിക്സ് ആൻഡ് ഇൻഫോർമേഷൻ ടെക്നോളജി NIELIT വിവിധ വിഷയങ്ങളിൽ എം. എസ്. സി/എഞ്ചിനീയറിംഗ് ബിരുദധാരികൾക്ക് സയന്റിഫിക്/ടെക്നിക്കൽ അസിസ്റ്റന്റായി അപേക്ഷ ക്ഷണിച്ചു. അവസാന തീയതി: ആഗസ്റ്റ് 28.

5. വ്യോമസേനയിലും നേവിയിലും ഓഫീസർമാരെ തെരഞ്ഞെടുക്കുന്നു. അവസാന തീയതി: ആഗസ്റ്റ് 25. എഞ്ചിനീയർമാർക്കും അവസരം.
www.careerairforce.nic.in,
wwww.joinindianarmy.gov.in കാണുക.

ഫാ. സ്റ്റീഫൻ വർഗീസ്, കുടശ്ശനാട്

# വചനാമൃതം

### ആഗസ്റ്റ് 27
### വാങ്ങിപ്പിന് ശേഷം 2–ാം ഞായർ

**വേദഭാഗം: വി. ലൂക്കോസ് 11:9 – 20**

യേശുവിന്റെ പ്രാർത്ഥനാ ജീവിതത്തിന്റെയും പ്രായോഗിക ജീവിതത്തിന്റെയും സമ്മേളനമാണ് ഈ വേദഭാഗം.

1. **നല്ല ദാനങ്ങളെ നല്കുന്ന സ്വർഗ്ഗീയ പിതാവ്**

ഒരു മനുഷ്യായുസ്സിൽ അവൻ ആഗ്രഹിക്കുന്നത് പ്രാപിക്കാനുള്ള മാർഗ്ഗം കർത്താവ് ഉപദേശിക്കുന്നു. "യാചിപ്പീൻ, എന്നാൽ നിങ്ങൾക്ക് കിട്ടും., അന്വേഷിപ്പീൻ... മുട്ടുവിൻ തുറക്കപ്പെടും എന്ന് ഞാൻ നിങ്ങളോട് പറയുന്നു." പ്രതിസന്ധികളിൽ തളരാതെ മുന്നോട്ടു പോകുവാനുള്ള വഴിയും ഊർജ്ജവും നൽകുന്നതാണ് യേശുക്രിസ്തുവിന്റെ വാഗ്ദാനം. ഈ ആപ്തവാക്യം അനേകർക്ക് വെളിച്ചം ആണ്. 1997 ഡിസംബർ 30ന് ദക്ഷിണാഫ്രിക്കയിലെ ഒരു അത്യസാധാരണമായ ശാസ്ത്രക്രിയ നടക്കുന്നു. ഡോ. ബെന്നിന്റെ നേതൃത്വത്തിൽ ഒരു തലയും രണ്ട് ഉടലുമായി ജനിച്ച ജോസഫിനെയും ലൂക്കോയേയും വേർപെടുത്താനുള്ള ശസ്ത്രക്രിയ. 'സയാമീസ് ഇരട്ടകളെ' വേർപെടുത്തന്നതിനേക്കാൾ സാഹസമാണിത്. തലേദിവസം വേദവാക്യം ഡോ. ബെന്നിനെ ശക്തിപ്പെടുത്തി. യേശു പറഞ്ഞു: "എന്നിൽ വിശ്വസിക്കുന്നവൻ ഞാൻ ചെയ്യുന്ന പ്രവർത്തികൾ ചെയ്യും.; ഞാൻ പിതാവിന്റെ പക്കലേക്ക് പോകുന്നതുകൊണ്ട് ഇവയേക്കാൾ വലിയവയും അവൻ ചെയ്യും."

ഡോ. ബെൻ സാക്ഷിയാകുകയാണ്. "ഓപ്പറേഷൻ തീയേറ്ററിൽ കയറുമ്പോൾ ഞാൻ ഇങ്ങനെ ദൈവത്തോടു പറഞ്ഞു. "ദേ,, നോക്കിയെ എന്നെ നിന്റെ കൈയ്യിൽ ഒരു ഉപകരണമാക്കേണമേ."

ഇരുപത്തിരണ്ട് മണിക്കൂർ നീണ്ട സർജറി പൂർത്തിയാക്കി ഇരുവരുടെയും തലയോട്ടികൾ വിദഗ്ദ്ധമായി കുത്തിക്കെട്ടി.... എല്ലാം ഭംഗിയായി, ഡോക്ടർ പിന്നീട് പറഞ്ഞു. "സർജറി മുഴുവൻ വേറൊരാൾ ഏറ്റെടുത്തപോലെയായിരുന്നു തീയേറ്ററിൽ. മഹാവൈദ്യനായ ദൈവത്തിന് സ്തുതി."

രോഗിയെ സൗഖ്യമാക്കണം എന്ന ആഗ്രഹത്താടെ യാചിച്ച ഡോക്ടർക്ക് സ്വർഗ്ഗത്തിലെ ദൈവം നല്ല ദാനങ്ങൾക്കൊണ്ട് നിറയ്ക്കുകയാണ്. സാധാരണ മനുഷ്യരായ നമ്മെയും ദൈവാത്മ ശക്തിയാൽ നിറയ്ക്കുമ്പോൾ യേശു ആഗ്രഹിക്കുന്നു.

അപ്പവും, മീനും, മുട്ടയും ചോദിച്ചാൽ അതിന് പകരം ദോഷങ്ങളെ കൊടുക്കാത്ത പിതാവിന്റെ വാത്സല്യം നാം രുചിച്ചറിയണം.

**(2) പ്രായോഗിക ജീവിതം**

അത്ഭുതങ്ങൾ ചെയ്യുമ്പോൾ ചുറ്റും നിന്നവർ, ഭൂതത്തെ ഭൂതത്തിന്റെ തലവനെക്കൊണ്ടു പുറത്താക്കുന്നു എന്ന് ആരോപിക്കുന്നു. യേശുക്രിസ്തു ഈ വാദഗതിയെ എതിർക്കുകയാണ്. പ്രായോഗിക ജീവിതത്തിന് ഇത് എതിരാണ്. ഒരു ഭവനം തന്നോടുതന്നെ കലഹിച്ചാൽ നിലനിൽക്കാൻ സാധിക്കയില്ല.

പ്രായോഗിക ജീവിതത്തിൽ വിജയിക്കണമെങ്കിൽ നന്മ നന്മോട് കൂട്ടുകൂടുകയും ഐക്യത്തോടെ പ്രവർത്തിക്കുകയും ചെയ്യുന്ന ജീവിത ശൈലി ഉണ്ടാകണം.

ഭവനമായാലും ഇടവകയായാലും ഒരുമിച്ച് നിൽക്കുന്നിടത്താണ് വിജയത്തിന്റെയും സന്തോഷത്തിന്റെയും ഉദ്യാനം വിരിയിക്കുവാൻ സാധിക്കുക.

**കുറിപ്പ്: "God has his own ways and means to work in the hearts of men."**

**- Mother Teresa**

### സെപ്റ്റംബർ 3
### വാങ്ങിപ്പിന് ശേഷം 3–ാം ഞായർ

**വേദഭാഗം: വി. മത്തായി. 17:22 – 27**

യേശുക്രിസ്തു അഭിമുഖീകരിക്കാൻ പോകുന്ന ചില സത്യങ്ങളെ വിളിച്ച് പറയുന്നതാണ് ഈ വേദഭാഗം.

1. **മനുഷ്യപുത്രൻ മനുഷ്യരുടെ കൈയ്യിൽ ഏൽപ്പിക്കപ്പെടുന്നു.**

സൃഷ്ടാവ് സൃഷ്ടിയുടെ മുന്നിൽ വെറുമയാക്കപ്പെടുന്നതിന്റെയും ശൂന്യവത്ക്കരിക്കപ്പെടുന്നതിന്റെയും അടയാളമാണിത്. മനുഷ്യന്റെ വീണ്ടെടുപ്പിനായി തന്റെ പ്രഭാവത്തെ വെറുമയാക്കിത്തീർക്കുന്ന

മനോഭാവം യേശുവിൽ മാത്രം അവകാശപ്പെടുന്നതാണ്.

ക്രിസ്ത്യാനിയുടെ ജീവിത ലക്ഷ്യവും ഇതാണ്. അപരന് വേണ്ടി സ്വന്തം ജീവിതം വെറുമയാക്കുന്ന രീതിശാസ്ത്രത്തിന്റെ ദൈവസന്നിധിയിൽ വലിയ സ്ഥാനം ലഭിക്കുന്നു.

**സാമൂഹിക നീതി നടപ്പിലാക്കുന്ന ക്രിസ്തു.**

"ഇടർച്ച വരുത്താതിരിക്കുന്നതിന് എനിക്കും നിനക്കും വേണ്ടി കൊടുക്കുക" സാമൂഹിക നിയമങ്ങളെ വിലകൽപ്പിക്കുന്ന ക്രിസ്തുവിനെ വേദഭാഗത്ത് ദർശിക്കുന്നു. ഇത് നാം പാലിക്കേണ്ടതുമാണ്.

**3. അദ്ധ്വാനങ്ങളിൽ നിന്നാണ് നാം ജീവിക്കേണ്ടത്.**

യേശുവിന് വേണമെങ്കിൽ ഒരു വാക്ക് കൽപിച്ചാൽ നികുതി കൊടുക്കുവാനുള്ള പണം ഉണ്ടാക്കാമായിരുന്നു. എന്നാൽ ശീമോനോട് കടലിൽ ചെന്ന് ചൂണ്ടൽ ഇട്ട് ആദ്യം കിട്ടുന്ന മീനിന്റെ വായിലെ പണം കൊടുക്കുവാൻ ആജ്ഞാപിക്കുന്നു. ഇത് അദ്ധ്വാനത്തിന്റെ പ്രതിഫലം ആണ്. ഈ പാഠം ക്രിസ്ത്യാനികൾ ജീവിതത്തിൽ പകർത്തേണ്ടതുണ്ട്.

**കുറിപ്പ്: "ക്രിസ്തുവാര് എന്നത് ക്രിസ്ത്യാനിക്കും, കാൾമാർക്സ് ആര് എന്ന് കമ്മ്യൂണിസ്റ്റിനും അറിഞ്ഞുകൂടാത്ത ഒരവസ്ഥ മനുഷ്യ സമൂഹത്തിന് മുമ്പിലുണ്ട്."**

**– ഇ. വി. ശ്രീധരൻ**

**(മാതൃഭൂമി ആഴ്ചപ്പതിപ്പ്, ജൂൺ 2005)**

## സെപ്റ്റംബർ 10
## വാങ്ങിപ്പിന് ശേഷം 4–ാം ഞായർ
### വേദഭാഗം: വി. മർക്കോസ് 6:1–6

യേശുക്രിസ്തു സുവിശേഷ ഘോഷണത്തിലും ദൈവ പദ്ധതിയ്ക്കു വേണ്ടിയും മുന്നേറുമ്പോൾ, വെല്ലുവിളികളെ അഭിമുഖീകരിച്ച് പരാജയപ്പെട്ട് പോയ സന്ദർഭം ആണ് ഇന്നത്തെ വേദഭാഗം.

**1. യേശുവിനെ ചോദ്യം ചെയ്യുന്ന സമൂഹം?**

യേശുവിൽ ലഭിച്ചിരിക്കുന്ന ജ്ഞാനവും, കഴിവും അംഗീകരിക്കാൻ സാധിക്കാതെ അസൂയയും അമർഷവും പൂണ്ട സമൂഹം ക്രിസ്തുവിന്റെ മുമ്പിൽ എഴുന്നേൽക്കുകയാണ്. ഈ പ്രവർത്തനം നമ്മിലും ഇല്ലേ? മറ്റുള്ളവരെ അംഗീകരിക്കാതെ മുന്നോട്ട് പോകുന്ന ജീവിതം.

**2. സ്വന്തം ദേശത്തേക്ക് അംഗീകാരം ലഭിക്കാത്ത ക്രിസ്തു.**

"ഒരു പ്രവാചകനും തന്റെ പിതൃ നഗരത്തിലും, ചാർച്ചക്കാരുടെ ഇടയിലും സ്വന്ത ഭവനത്തിലും അല്ലാതെ ബഹുമാനമില്ലാത്തവൻ അല്ല എന്ന് പറഞ്ഞു." (4)

യേശുക്രിസ്തുവിന് ഒന്നും പ്രവർത്തിക്കാൻ സാധിക്കാതെ പോയി.

ഇതുപോലെ നാമും പ്രവർത്തിപ്പിക്കാൻ അവസരം കൊടുക്കാതെ ജീവിക്കുന്നവരല്ലേ. മറ്റുള്ളവരെ ബഹുമാനിക്കാൻ പഠിക്കാതെ നമുക്ക് ബഹുമാനം ആർജ്ജിച്ച് എടുക്കാൻ സാധ്യമല്ല.

**കുറിപ്പ്: "സ്വന്തം മനോഭാവം മാറ്റുന്നതിലൂടെ തന്റെ പ്രപഞ്ചവും ജീവിതശൈലിയും മാറ്റാനാകും എന്നതാണ് മനുഷ്യജീവിതത്തിന്റെ സൗന്ദര്യം."**

**– വില്യം ജയിംസ്**

## സെപ്റ്റംബർ 17
## ശ്ലീബാ പെരുന്നാളിന് ശേഷം 1–ാം ഞായർ
### വേദഭാഗം: വി. മർക്കോസ്. 13:30–37

യജമാനന്റെ വരവ് എപ്പോൾ എന്നറിയാത്തതിനാൽ ഉണർന്നിരിക്കണം. എന്നതാണ് വേദഭാഗത്തിന്റെ പ്രധാന സന്ദേശം. ക്രിസ്തുവിന്റെ യുഗാന്ത്യ വരവിനെ കുറിച്ച് ഇവിടെ പ്രതിപാദിക്കുന്നുണ്ട്. ക്രിസ്തുവിന്റെ വരവിനായി സൂക്ഷിച്ചും ഉണർന്നും പോഷിച്ചും കൊണ്ടിരിക്കണം എന്ന് വേദപുസ്തകം പഠിപ്പിക്കുന്നു.

**1. സൂക്ഷിച്ചുകൊൾവീൻ (വാക്യം 33)**

തങ്ങൾക്ക് ലഭിച്ചത് കേടുകൂടാതെ സൂക്ഷിക്കുവാനാണ് നിയോഗം. കുടുംബം, വ്യക്തിജീവിതം,. പ്രപഞ്ചം, ഭൗതീക ചുറ്റുപാടുകൾ ഇവയുമായി മനുഷ്യന്റെ ജീവിതം വളരെയേറെ കടപ്പെട്ടിരിക്കുന്നു. ഇവയൊക്കെ കൈമോശം സംഭവിക്കാതെ കേടുകൂടാതെ സൂക്ഷിച്ചുകൊള്ളാനാണ് 1–ാമത്തെ നിയോഗം.

**2. ഉണർന്നിരിക്കണം**

കള്ളനെ പരാജയപ്പെടുത്താനാണ് ഉണർന്നിരിക്കേണ്ടത്. നമ്മിലുള്ളതിനെ മറ്റ് ശക്തികൾ അപഹരിക്കാനായി ഉണർന്നിരിക്കുന്നതാണ് ക്രൈസ്തവ ജീവിതത്തിന്റെ യഥാർത്ഥ മൂല്യം.

**3. പ്രാർത്ഥിച്ചുംകൊണ്ടിരിപ്പീൻ**

ഇത് ആത്മീയമായി കരുത്ത് ആർജ്ജിക്കാനുള്ള വഴിയാണ്. പരിശുദ്ധ പരുമല തിരുമേനി പ്രാർത്ഥനയെക്കുറിച്ച് പറഞ്ഞിരിക്കുന്നത് നമുക്ക് ഏവർക്കും അറിവുള്ളതാണല്ലോ. പ്രാർത്ഥന ജീവിതത്തിന്റെ ഉന്നതമായ മേഖലിൽ നമ്മെ എത്തിക്കാൻ ശക്തിയുള്ളതാണ്. ഇവ മൂന്നും ക്രിസ്ത്യാനിയുടെ ജീവിതത്തിൽ ഉണ്ടായാൽ ക്രിസ്തുവിന്റെ വെളിച്ചം പകരുന്ന ശിഷ്യന്മാരായി നമുക്ക് ജീവിപ്പാൻ സാധിക്കും.

**കുറിപ്പ്: "വെറുപ്പും വിദ്വേഷവും കലരാത്ത ശുദ്ധമായ വാക്കുകൾ ദൈവം എപ്പോഴും ചെവിക്കൊള്ളും. പക്ഷെ, സ്നേഹം കണ്ടില്ലെന്ന് നടിച്ച് ഓടിപ്പോയാൽ തുനിയുന്നവരുടെ വാക്കുകൾ അദ്ദേഹം ശ്രദ്ധിക്കാറില്ല."**

**– പൗലോ കൊയ്ലൊ**

**(ഫിഫ്ത്ത് മൗണ്ടൻ 83)**




പരി. ദൈവമാതാവിന്റെ വാങ്ങിപ്പു പെരുന്നാൾ (ശുനോയോ) ഭക്തിയാദരപൂർവ്വം സഭ ആകമാനം കൊണ്ടാടി.

ഭാരതത്തിന്റെ 71-ാം സ്വാതന്ത്ര്യദിനം ഒരു ഉത്സവ പ്രതീതിയോടെ ദേശമെങ്ങും ആചരിച്ചു.

അഖിലമലങ്കര മർത്തമറിയം സമാജം ആഗസ്റ്റ് 15 വനിതാദിനമായി ആചരിച്ചു. മാന്തളിർ സെന്റ് തോമസ് ഇടവകയുടെ സെന്റ് ജോർജ്ജ് ചാപ്പലിൽ വച്ച് നടത്തപ്പെട്ട ഭദ്രാസനതല വനിതാ ദിനാഘോഷം ചെങ്ങന്നൂർ ഭദ്രാസനാധിപൻ അഭി. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ചു.. മർത്തമറിയം വനിതാ സമാജം പ്രസിഡന്റ് അഭി. യൂഹാനോൻ മാർ പോളികാർപ്പോസ് മെത്രാപ്പോലീത്താ ഉത്ഘാടനം ചെയ്തു.

സഭാദിന കവർ പിരിവ് തുക ആഗസ്റ്റ് മാസം 18-ാം തീയതി ഉച്ച തിരിഞ്ഞ് 2.30ന് ഇടവക മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ ബഥേൽ അരമനയിൽ കൂടുന്ന യോഗത്തിൽ വച്ച് പരിശുദ്ധ കാതോലിക്കാ ബാവാ തിരുമനസ്സ് കൊണ്ട് നേരിട്ട് സ്വീകരിക്കുന്നതാണ്.

ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ 2016-2017 വാർഷിക പൊതുയോഗം ആഗസ്റ്റ് മാസം 19-ാം തീയതി ബഥേൽ അരമനയിൽ വച്ച് അഭി. ഇടവക മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ നടത്തപ്പെടുന്നതാണ്.

അഖില മലങ്കര മർത്തമറിയം വനിതാസമാജം അന്തർദേശിയ വാർഷിക സമ്മേളനം ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ പന്തളം എമിനൻസ് ഹയർ സെക്കണ്ടറി സ്കൂളിൽ വച്ച് 2017സെപ്റ്റംബർ മാസം 28 മുതൽ ഒക്ടോബർ 1 വരെ തീയതികളിൽ നടത്തപ്പെടുന്നതിന് ക്രമീകരണങ്ങൾ ചെയ്തു വരുന്നു.

ഭദ്രാസന യുവജനപ്രസ്ഥാനം വാർഷിക ഏകദിന സമ്മേളനം മുളക്കുഴ സെന്റ് മേരീസ് പള്ളിയിൽ വച്ച് ആഗസ്റ്റ് മാസം 20-ാം തീയതി വി. കുർബ്ബാനയെ തുടർന്ന് നടത്തപ്പെടുന്നു. ഇടവക മെത്രാപ്പോലീത്തയുടെ അദ്ധ്യക്ഷതയിൽ കൂടുന്ന സമ്മേളനം യുവജനപ്രസ്ഥാനം പ്രസിഡന്റ് ഡോ. യൂഹാനോൻ മാർ ക്രിസ്സ്റ്റോമോസ് ഉത്ഘാടനം ചെയ്യും.

സെപ്റ്റംബർ മാസം 14-ാം തീയതി സഭ ആകമാനം പരിശുദ്ധ സ്ലീബ പെരുന്നാൾ ആഘോഷിക്കും.

മാന്തളിർ സെന്റ് തോമസ് ഓർത്തഡോക്സ് ഇടവകാംഗവും സെന്റ് ബേസിൽ ദയറാ അംഗവുമായ മിത്രപുരം മൂലെകോണിൽ വിൽസൺ മാത്യു കത്തനാർ ഇടവകപള്ളിയിൽ വച്ച് അഭി. ഡോ. കുറിയാക്കോസ് മാർ ക്ലിമ്മീസ്, അഭി. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് എന്നീ പിതാക്കന്മാരുടെ കാർമ്മികത്വത്തിൽ ആഗസ്റ്റ് മാസം 4-ാം തീയതി ബസലേൽ എന്ന നാമത്തിൽ റമ്പാനായി അഭിഷേകം ചെയ്യപ്പെട്ടു. വന്ദ്യ റമ്പാച്ചന് ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ അനുമോദനങ്ങൾ.

ഉമയാറ്റുകര സെന്റ് തോമസ് ഇടവക അംഗവും മുൻ ഡൽഹി ഭദ്രാസന സെക്രട്ടറിയുമായിരുന്ന വന്ദ്യ ദിവ്യശ്രീ. എം. എസ്സ് സ്കറിയ റമ്പാൻ ദൈവസന്നിധിയിൽ ചേർക്കപ്പെട്ടു. ഉമയാറ്റുകര സെന്റ് തോമസ് പള്ളിയിൽ ഭൗതീക ശരീരം സംസ്കരിച്ചു വന്ദ്യ റമ്പാച്ചന്റെ ആത്മാവിന് വേണ്ടി പ്രാർത്ഥിക്കുന്നതോടൊപ്പം ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ ആദരാഞ്ജലികൾ അർപ്പിക്കുന്നു.

സമാഗതമായിരിക്കുന്ന പൊന്നിൻ ചിങ്ങ മാസത്തിലെ സമ്പൽ സമൃദ്ധിയുടെയും കേരള തനിമയുടെയും നിറവാർന്ന തിരുവോണാശംസകൾ ബഥേൽ പത്രികയുടെ വായനകാർക്ക് നേരുന്നു.

**ഫാ. തോമസ് കൊക്കാപ്പമ്പിൽ**
(ഭദ്രസാന സെക്രട്ടറി)

## ദശാംശ പദ്ധതി

**ദശാംശം നൽകിയ ഇടവകകൾ**

വള്ളംകുളം സെന്റ്മേരീസ്
30.04.2017 8450/-
ഓതറ സെന്റ്മേരീസ്
07.05.2017 25800/-
ഇടവങ്കാട് സെന്റ്മേരീസ്
15.05.2017 12900/-
പേരിശ്ശേരി ഈസ്റ്റ് മാർ ഗ്രീഗോറിയോസ്
21.05.2017 20550/-
മംഗലം സെന്റ് ജോർജ്ജ്
28. 05.2017 28800/-
ആറ്റുവാ സെന്റ് ബർസൗമ
04.06.2017 14550/-
ഉള്ളന്നൂർ സെന്റ്ജോർജ്ജ്
11.06.2017 644/-
കുരമ്പാല സെന്റ്തോമസ്
25.06.2017 30201/-



# നന്മയും തിന്മയും തിരിച്ചറിയുക

**ആനി ജേക്കബ് ചാരുനിൽക്കുന്നതിൽ**

സ്നേഹമുള്ള കൂട്ടുകാരെ,

നന്മയും തിന്മയും കൂട്ടച്ചേർന്ന നൂലുകൾകൊണ്ടുള്ള ഒരു വലയാണ് ജീവിതമെന്ന് ഷേക്സ്പിയർ പറഞ്ഞിട്ടുണ്ട്. മനോഹരമായ ഈ ജീവിതം ദൈവത്തിന്റെ ദാനമായി നാം സ്വീകരിക്കുക, ഇതിനെ ഉത്കൃഷ്ടവും ഗുണകരവുമാക്കിത്തീർക്കേണ്ട ഉത്തരവാദിത്വം നമുക്കാണ്. നമ്മുടെ പ്രവൃത്തികളാൽ ജീവിതം മഹത്വമാർജ്ജിക്കണം.

നമ്മൾ സദ്പ്രവർത്തികൾ ചെയ്യണമെന്നുള്ളതാണ് ഇതിനുള്ള ഉപാധി. ദുഷ്പ്രവൃത്തികൾ നമ്മെ അധഃപതിപ്പിക്കുന്നു. മൃഗീയതയിലേക്ക് പുറംതള്ളുന്നു.

നിസ്സാരമായ ചെറിയ പ്രവൃത്തികൾക്ക് ലോകത്തിലുള്ള സർവ്വ സൗന്ദര്യ വസ്തുക്കളെക്കാളും വിലയുണ്ട്. സത്പ്രവർത്തനങ്ങളിൽ ഉദ്ദേശ ശുദ്ധിയോടെ വ്യാപൃതരാകുന്നവരെ പരാജയപ്പെടുത്തുവാൻ ഒരു ശക്തിക്കും കഴിയില്ല. അവരുടെ പ്രാഭവം സമൂഹത്തെ മുഴുവൻ പ്രകാശമാനമാക്കുമെന്നതിൽ സംശയമില്ല.

നല്ലതു ചെയ്യുവാനുള്ള ആഭിമുഖ്യവും സന്നദ്ധതയും നമുക്ക് എപ്പോഴുമുണ്ടായിരിക്കണം. സമൃദ്ധമായ കർമ്മം കൊണ്ട് നാം മറ്റുള്ളവർക്ക് മാതൃകയായിത്തീരട്ടെ.

നന്മയുടെ അടിസ്ഥാനപരമായ ഉറവിടം മനുഷ്യഹൃദയമാണ്. അടിസ്ഥാന നന്മ ദൈവം ഓരോ മനുഷ്യനിലും നിക്ഷേപിച്ചിട്ടുണ്ട്. അതു തിരിച്ചറിഞ്ഞ് അതിനെ പോഷിപ്പിക്കുകയും പങ്കുവയ്ക്കുകയുമാണ് മനുഷ്യ ജീവിതത്തിന്റെ ലക്ഷ്യം. അതിന് ഒന്നാമത് വേണ്ടത് നന്മയും തിന്മയും തിരിച്ചറിയുക എന്നതാണ്. ഇസ്രായേലിന്റെ രാജാവായി അഭിഷേകം ചെയ്യപ്പെട്ടപ്പോൾ ശലോമോൻ രാജാവ് പ്രാർത്ഥിച്ചത് ശ്രദ്ധേയമാണ്. "ദൈവമേ, നന്മയും തിന്മയും തിരിച്ചറിഞ്ഞ് ഈ ജനത്തെ ഭരിക്കുവാൻ വേണ്ട വിവേകം ഈ ദാസനും നല്കേണമേ." ദൈവം ആ പ്രാർത്ഥന കേട്ട് ശലോമോൻ രാജാവിന് വിവേകവും വിജ്ഞാനവും സമൃദ്ധിയായി നൽകി.

കൂട്ടുകാരെ,

മനുഷ്യഹൃദയം ഒരു പാത്രംപോലെയാണ്. അതിൽ നന്മയുടെ നിർമ്മല ജലം നിറച്ചാൽ ഹൃദയം തുളുമ്പുമ്പോൾ ചിന്തകളിലൂടെയും വാക്കുകളിലൂടെയും പ്രവൃത്തികളിലൂടെയും നന്മയുടെ നീരുറവു പുറത്തു വരും. തിന്മയുടെ കലക്കവെള്ളം ഹൃദയത്തിൽ നിന്നും നീക്കി സദ്ചിന്തകളെ കൊണ്ട് നിറക്കുവാൻ കഴിഞ്ഞാൽ ജീവിതം നിർമ്മലമാക്കുവാൻ കഴിയും.

ദൈവം അനുഗ്രഹിക്കട്ടെ!

സ്നേഹത്തോടെ **ആനിച്ചേച്ചി.**

## പ്രകാശനം ചെയ്തു



ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് കത്തീഡ്രൽ ഇടവകയുടെ ആഭിമുഖ്യത്തിൽ '1686 ലെ ചെങ്ങന്നൂർ സുന്നഹദോസും മാർ ഈവാനിയോസും' എന്ന പുസ്തകത്തിന്റെ പ്രകാശനവും അവാർഡ് ദാനവും നടത്തി. അഭി. തോമസ് മാർ അത്താനാസിയോസ് ഉദ്ഘാടനം ചെയ്തു. അഭിവന്ദ്യ യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് പുസ്തക പ്രകാശനം നിർവ്വഹിച്ചു. ഡോ. എം. കുര്യൻ തകോമസ് മുഖ്യ പ്രഭാഷണം നടത്തി. ഇടവക യുവജന പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ 10, പ്ലസ്ടു ക്ലാസ്സുകളിൽ ഉന്നത വിജയം കരസ്ഥമാക്കിയവരെ അനുമോദിച്ചു. ഫാ. പി. വി. ജോൺ, വികാരി ഫാ. മാത്യു ഏബ്രഹാം കാരയ്ക്കൽ, ഫാ. ജോസഫ് കുര്യാക്കോസ്, ട്രസ്റ്റി ജോസ് മാത്യു പൂതിയോട്ട്, സെക്രട്ടറി ടി. വി. വർഗീസ് തച്ചൻ പറമ്പിൽ, ജിജി കാടുവെട്ടൂർ, ഷൈംസ് ഷിബു, ജിബിൻ മാത്യു എന്നിവർ പ്രസംഗിച്ചു.

## ഹരിത പത്രിക




**പി. എ. ഐസക്, കുറ്റൂർ**

മനസ്സിന് സന്തോഷം തരുന്ന വിശ്രമ വിനോദമാണ് ബോൺസായ് പരിപാലനം. ഓരോരുത്തർക്കും അവരവരുടെ ഭാവനക്കനുസരിച്ച് വളർത്താം. ചട്ടിയിൽ ഒരു മരം എന്നാണ് ബോൺസായ് എന്ന ജാപ്പനീസ് പദത്തിന്റെ അർത്ഥം. വലിയ മരങ്ങളുടെ ചെറിയ രൂപങ്ങളാണ് ബോൺസായ്.

നിർമ്മാണ രീതി: ബോൺസായ് നിർമ്മാണത്തിൽ മൂന്ന് ഘടകങ്ങളാണുള്ളത്. ഒന്നാമത് ചട്ടി. രണ്ടാമത്തേത് വളർച്ചാ മാധ്യമം. (മണ്ണ്) മൂന്നാമത്തേത് മരം. ഇവ തമ്മിലുള്ള പരസ്പരാനുപാതത്തിലാണ് ബോൺസായിയുടെ ഭംഗി അടങ്ങിയിരിക്കുന്നത്. നമ്മുടെ നാട്ടിൽ മൺചട്ടികളും സിമെന്റ് ചട്ടികളും ഉപയോഗിക്കുമ്പോൾ ചൈന, ജപ്പാൻ എന്നിവിടങ്ങളിൽ സെറാമിക് ചട്ടികൾ ഉപയോഗിക്കുന്നു. വിവിധ ആകൃതിയിലുള്ള ബോൺസായ് ചട്ടികൾ ലഭ്യമാണ്. വൃത്താകൃതിയിലും ത്രികോണാകൃതിയിലും ചതുരാകൃതിയിലും ഉള്ളവ. ചട്ടികൾ തിരഞ്ഞെടുക്കുന്നതിൽ ചില പൊതു മാനദണ്ഡങ്ങൾ പാലിക്കണം. മരം നീളം ഉള്ളതും തടി വണ്ണം കുറഞ്ഞതുമാണെങ്കിൽ ചട്ടിയുടെ നീളം ഏകദേശം മരത്തിന്റെ മുക്കാൽ ഭാഗം വേണം. വീതി ഏകദേശം പകുതിയോളവും. ചട്ടിയുടെ ആഴം മരത്തിന്റെ ഏറ്റവും താഴെ ഉള്ള വണ്ണത്തിന്റെ രണ്ടര ഭാഗത്തോളം വേണം. ഒറ്റമരമാണെങ്കിൽ ചട്ടിയുടെ നീളം മരത്തിന്റെ നീളത്തിന്റെ മൂന്നിൽ രണ്ടു ഭാഗമായിരിക്കണം. വെള്ളം വാർന്നുപോകാൻ ചട്ടിയുടെ വലിപ്പമനുസരിച്ച് മൂന്നോ നാലോ ദ്വാരങ്ങൾ ചുവട്ടിൽ ഉണ്ടായിരിക്കണം. വെള്ളം കെട്ടിക്കിടക്കാൻ ഇടവരരുത്.

മണ്ണ് അഥവാ വളർച്ചാ മാധ്യം, സാധാരണയായി ആറ്റുമണലും, ചുവന്ന മണലും ഉണങ്ങിപ്പൊടിഞ്ഞ കാലിവളവും കമ്പോസ്റ്റും 2:1:4 എന്ന അനുപാതത്തിൽ വേണം. എല്ലുപൊടിയും പൊടിച്ച വേപ്പിൻ പിണ്ണാക്കും അമ്പതു ഗ്രാം വീതം ചെടി ഒന്നിന് ചേർത്ത് കൂട്ടി ഇളക്കി മാധ്യം തയ്യാറാക്കാം.

ഏതു മരവും ബോൺസായ് ആയി മാറ്റാമെങ്കിലും ഉദ്ദേശിക്കുന്ന സസ്യങ്ങൾ ചെറിയ ഇലകളോട് കൂടിയതും വേനലിൽ ഒരു പരിധിവരെ പിടിച്ചു നിൽക്കാൻ കഴിവുള്ളതുമായിരിക്കണം. ഉദാഹരണത്തിന് ഡിവിഡിവി, നെല്ലി, ആര്യവേപ്പ്, ചെറുനാരകം, വാളൻപുളി, മാവ്, ആൽ മുതലായവ വിനിയോഗിക്കാം. നമ്മുടെ കാലാവസ്ഥയ്ക്കും മണ്ണിനും പറ്റിയതായിരിക്കുവാൻ ശ്രദ്ധിക്കണം.

മലകളിലും പാറകളിലും മുരടിച്ചു നിൽക്കുന്ന മരങ്ങൾ ബോൺസായ് ചെയ്യാൻ പറ്റിയതാണ്. വലിയ മരങ്ങളുടെ തടിച്ച ശാഖകൾ പതിവെച്ചു വേരു പിടിപ്പിച്ച് നടാം. നല്ല പരിചരണം ആവശ്യമാണ്. വേനൽക്കാലത്തു രണ്ടുതവണ മൂന്നു തവണ നനയ്ക്കേണ്ടി വരും.

വളപ്രയോഗം: നിഴലിൽ ഉണക്കിപ്പൊടിച്ച കാലിവളം, എല്ലുപൊടി, വേപ്പിൻ പിണ്ണാക്ക്, എന്നിവ നല്ല വളമാണ്. കടലപിണ്ണാക്ക് വെള്ളത്തിൽ കലക്കി പുളിപ്പിച്ച് തെളി നേർപ്പിച്ച് മാസത്തിൽ ഒരിക്കൽ ഒഴിച്ചു കൊടുക്കാം. രാസവളം കൊടുക്കാതിരിക്കുകയാണ് നല്ലത്. ഫിഷ് അമിനോ ഒരു മില്ലി ഒരു ലിറ്റർ വെള്ളത്തിൽ കലർത്തി വൈകുന്നേരങ്ങളിൽ ചെറുകണികകളായി സ്പ്രേ ചെയ്യാം. അല്പം ശ്രദ്ധ വെച്ചാൽ നമുക്ക് ചെയ്യാവുന്നതേയുള്ളൂ.

## അനുസ്മരണം നടത്തി



ഉമയാറ്റുകര സെന്റ് തോമസ് ഓർത്തഡോക്സ് വലിയ പള്ളിയിൽ വന്ദ്യ എം. എസ്. സ്കറിയ റമ്പാൻ അനുസ്മരണം നടത്തി. അഭിവന്ദ്യ യൂഹാനോൻ മാർ ദിമിത്രിയോസ് മെത്രാപ്പോലീത്ത അദ്ധ്യക്ഷത വഹിച്ചു. ഡൽഹി ഭദ്രാസന സീനിയർ വൈദീകൻ ഫാ. ഫിലിപ്പ് എൻ. ശാമുവേൽ അനുസ്മരണ പ്രഭാഷണം നടത്തി. വികാരിമാരായ ഫാ. ജോസഫ് കുറിയാക്കോസ് പാമ്പാടികണ്ടത്തിൽ, ഫാ. എബി ഫിലിപ്പ്, ട്രസ്റ്റി ശ്രീ. ജൂണി കുതിരവട്ടം, ഫാ. കെ. വി. ജോൺ, ശ്രീ. പി. വി. സഖറിയ എന്നിവർ പ്രസംഗിച്ചു.






സഹപ്രവർത്തകരേ,

കുഞ്ഞുങ്ങളിൽ ദൈവീക ബോധം ഉളവാക്കുകയും ക്രിസ്തു അടിസ്ഥാനമായി സഭാഗാത്രത്തെ പുഷ്ടിപ്പെടുത്തുകയും ചെയ്യേണ്ട ഉത്തരവാദിത്വം നിസ്സാരമല്ല. അതു ലാഘവത്തോടെയല്ല പ്രതിജ്ഞയോടെ നിറവേറ്റേണ്ട ദൗത്യം ഓരോ അദ്ധ്യാപകരിലും ഉണ്ട് എന്നത് വിസ്മരിക്കാവുന്നതല്ല.

ചെങ്ങന്നൂർ ഭദ്രാസന സൺഡേസ്കൂൾ വാർഷിക പൊതുയോഗം 2017 ജൂലൈ 29-ാം തീയതി ശനിയാഴ്ച 10.30ന് ബഥേൽ പള്ളിയിൽ വെച്ച് നടത്തപ്പെട്ടു. അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ ചേർന്ന പൊതുയോഗം കുഞ്ഞുങ്ങൾ ദൈവസത്ത ഉൾക്കൊണ്ട് ഉന്നത ദർശനത്തോടെ പഠിക്കുകയും പ്രവർത്തിക്കുകയും ചെയ്യണമെന്ന് ആഹ്വാനം ചെയ്തുകൊണ്ട് സംസാരിച്ചു. വൈസ് പ്രസിഡന്റ് ബഹു. മാത്യു വർഗീസ് അച്ചൻ ഏവർക്കും സ്വാഗതം ആശംസിച്ചു. പുത്തൻകാവ് ഡിസ്ട്രിക്റ്റ് പ്രസിഡന്റ് ബഹു. തോമസ് ജോസഫ് അച്ചൻ ആശംസകൾ അർപ്പിച്ചു. ഡയറക്ടർ വർഗീസ് ജി. 2016-17ലെ വാർഷിക റിപ്പോർട്ടും ബഡ്ജറ്റും അവതരിപ്പിച്ചു. യോഗം അംഗീകരിച്ച സൺഡേസ്കൂൾ അഖില മലങ്കര, ഭദ്രാസന തലത്തിൽ പാഠ്യ സഹപാഠ്യ വിജയികളേയും സെക്കുലർ 12-ാം ക്ലാസ്സിൽ എപ്ലസ് നേടിയവരേയും യോഗം അനുമോദിക്കുകയും എൻഡോവ്മെന്റും ക്യാഷ് അവാർഡും മെമന്റോയും നൽകുകയും ചെയ്തു. ഈ വർഷം ധാരാളം സമ്മാനാർഹരായ വിദ്യാർത്ഥികൾ പങ്കെടുക്കുകയും അവാർഡുകൾ നേരിട്ട് വാങ്ങുകയും ചെയ്തത് അഭിമാനിക്കാവുന്ന വസ്തുതതയാണ്. മേലിലും അപ്രകാരം പങ്കെടുക്കുകയും പ്രസ്ഥാനത്തിന്റെ പ്രവർത്തനങ്ങൾ സൺഡേസ്കൂൾ വിദ്യാർത്ഥികൾ നേരിട്ട് അറിയുന്നത് ഉത്തമവും ആയിരിക്കും. സമ്മേളനത്തിന് പങ്കെടുത്ത ഏവർക്കും സെക്രട്ടറി ശ്രീ. സി. എം. തോമസ് കൃതജ്ഞത രേഖപ്പെടുത്തി.

കൂടാതെ യോഗം താഴെ പറയുന്ന ചില കാര്യങ്ങൾ ചർച്ച ചെയ്ത് തീരുമാനിച്ചു. കവർ പിരിവ് ഇനത്തിൽ ഏറ്റവും കൂടുതൽ കളക്ട് ചെയ്യുന്ന സൺഡേസ്കൂളിനും പ്രഥമാദ്ധ്യാപകനും മെമന്റോ നൽകി ആദരിക്കുക. ഈ തുക പ. ബാവാ തിരുമേനിയുടെയും പ്രസ്ഥാനം പ്രസിഡന്റിന്റെയും കല്പന പ്രകാരം ഇടവക തലത്തിൽ പിരിവ് നടത്തേണ്ടതാണെന്നും, ഇവ ഇടവകയുടെ എണ്ണത്തിനനുസൃതമായി കണക്കാക്കി മേൽപ്പറഞ്ഞവരെ ആദരിക്കണമെന്നും നിശ്ചയിച്ചു.

ജൂബിലി വർഷം ഓരോ കുട്ടിയിൽ നിന്നും 25 രൂപാ വീതം പിരിച്ചു നൽകാത്തവർ ഈ തുക കുഞ്ഞുങ്ങളെ ബോധ്യപ്പെടുത്തി ബാക്കി നൽകാനുള്ളവർ എത്രയും വേഗം നൽകി ഭദ്രാസന സൺഡേസ്കൂൾ ഓഫീസിൽ അടയ്ക്കേണ്ടതാണ്. അദ്ധ്യാപക ക്ഷേമ നിധിയായി ബാങ്കിലുള്ള നിക്ഷേപ തുക വർദ്ധിപ്പിക്കുവാനും അദ്ധ്യാപകരുടെ അപേക്ഷകൾ കൂടുതൽ വരുന്നതിനാൽ അഭ്യുദയകാംക്ഷികളിൽ നിന്നും സംഭാവന സ്വീകരിച്ച് നിക്ഷേപത്തുക വർദ്ധിപ്പിക്കുവാനും നിശ്ചയിച്ചു.

2018 ഡിസംബറിൽ നടത്തുവാൻ ഉദ്ദേശിക്കുന്ന വിദ്യാർത്ഥി ക്യാമ്പ് ഏറ്റവും ഭംഗിയായി നടത്തുവാനും ആയതിന്റെ ക്രമീകരണം എത്രയും വേഗം നടത്തുവാനും നിശ്ചയിച്ചു. ഒരു സൺഡേസ്കൂളിൽ നിന്നും 2 കുട്ടികളെ പങ്കെടുപ്പിക്കാവുന്നതാണ്.

11-ാം ക്ലാസ്സിലേക്കുള്ള ഓറിയന്റേഷൻ ക്ലാസ്സിൽ കുട്ടികളെ പങ്കെടുപ്പിക്കുവാൻ അദ്ധ്യാപകർ ശ്രദ്ധിക്കേണ്ടതാണ്. സെപ്റ്റംബർ 21-ാം തീയതിയാണ് ക്ലാസ്സ് ക്രമീകരിച്ചിരിക്കുന്നത്.

കൗൺസിലിനുവേണ്ടി,
**വർഗീസ് ജി.** (ഡയറക്ടർ)

## അഭിനന്ദനങ്ങൾ



അഖില മലങ്കര ബാലസമാജം കലാമേളയിൽ ജൂനിയർ വിഭാഗം കഥാരചന മത്സരത്തിൽ 1-ാം സ്ഥാനം കരസ്ഥമാക്കിയ **റീമ എൽസ ഷാജി.** കാരയ്ക്കാട് സീനായ്കുന്ന് സെന്റ് മേരീസ് ഇടവകാംഗമാണ്.



അഖില മലങ്കര ബാലസമാജം കലാമേളയിൽ ജൂനിയർ വിഭാഗം സുറിയാനി സംഗീതത്തിൽ 2-ാം സ്ഥാനം കരസ്ഥമാക്കിയ **അരോൺ ഫിലിപ്പ് തോമസ്**. ഉള്ളന്നൂർ സെന്റ് മേരീസ് ഇടവക വികാരി ഫാ. വി. ഒ. തോമസിന്റെയും എം. എച്ച്. എസ്. എസ്. അദ്ധ്യാപിക മറിയാമ്മ തോമസിന്റെയും മകനാണ്.



അഖില മലങ്കര ബാലസമാജം കലാമേളയിൽ (സോണൽ) ബൈബിൾ സ്റ്റോറി ടെല്ലിംഗിനും, ആക്ഷൻ സോംഗിനും 1-ാം സ്ഥാനം കരസ്ഥമാക്കിയ **ഗിഫ്റ്റി മെറിയ മിനു.** കോടുകുളഞ്ഞി പ്രകാശഗിരി സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകാംഗമായ മിനു ജോണിന്റെയും ലീനാ മിനുവിന്റെയും മകളാണ്.

## വജ്രജൂബിലി നിറവിൽ



കൊഴുവല്ലൂർ സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളി വജ്രജൂബിലി ആഘോഷങ്ങളുടെ ഉദ്ഘാടനം 2017 ആഗസ്റ്റ് 6ന് പരിശുദ്ധ ബസ്സേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ നിർവ്വഹിച്ചു. ഫാ. ഡോ. ഒ. തോമസ് മുഖ്യപ്രഭാഷണം നടത്തി. വന്ദ്യ ഗീവർഗ്ഗീസ് ഇലവുങ്കാട്ട് റമ്പാൻ അദ്ധ്യക്ഷനായിരുന്നു. വന്ദ്യ നഥാനിയേൽ റമ്പാൻ, ഫാ. കെ. എസ്. ശമുവേൽ, ഫാ. മാമ്മൻ തോമസ്, ഫാ. സി. കെ. ഗീവർഗ്ഗീസ്, ഫാ. യൂഹാനോൻ ജോൺ, വികാരി ഫാ. തോമസ് ജോർജ്ജ്, ശ്രീ. ജോർജ്ജ് വർഗ്ഗീസ്, ശ്രീ. സ്റ്റീഫൻ ഐപ്പ്, ശ്രീ. സ്റ്റീഫൻ ജോർജ്ജ്, ശ്രീ. സി. സി. ചെറിയാൻ, ശ്രീ. ഏബ്രഹാം വീരപ്പള്ളി, ശ്രീ. സുനിൽ പി. ഉമ്മൻ എന്നിവർ ആശംസകൾ അറിയിച്ചു. വജ്രജൂബിലി ആഘോഷങ്ങളുടെ ഭാഗമായി ജീവകാരുണ്യ പദ്ധതികൾ, സൗജന്യ മെഡിക്കൽ ക്യാമ്പ്, സൺഡേസ്കൂൾ അദ്ധ്യാപകരുടെയും വിദ്യാർത്ഥികളുടെയും സമ്മേളനങ്ങൾ, കലാമേള, പ്രാർത്ഥനായോഗം സംഗമം എന്നിങ്ങനെ വിവിധ പരിപാടികൾ നടത്തുവാൻ ആസൂത്രണം ചെയ്തിരിക്കുന്നു. ജൂബിലി ആഘോഷങ്ങളുടെ സമാപന സമ്മേളനം 2017 ഡിസംബർ മാസം 23-ാം തീയതി നടത്തപ്പെടുന്നതാണ്.

## പ്രകാശനം ചെയ്തു



ബഥേൽ പത്രിക മുൻ ചീഫ് എഡിറ്ററും വൈദീക സെമിനാരി അദ്ധ്യാപകനുമനായ ഫാ. തോമസ് അമയിൽ രചിച്ച ആദ്യ പുസ്തകം 'തുറവി' യു. കെ. യൂറോപ്പ്, കാനഡ ഭദ്രാസനാധിപൻ അഭി. ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ ഭദ്രാസന പി. ആർ. ഒ. സജി പട്ടരുമഠത്തിന് നൽകി പ്രകാശനം ചെയ്തു.

## പൊതിച്ചോർ വിതരണം ചെയ്തു



ഭദ്രാസന ബാലസമാജത്തിന്റെ ആഭിമുഖ്യത്തിൽ ജൂലൈ 29ന് ചെങ്ങന്നൂർ ഗവ. ആശുപത്രിയിൽ രോഗികൾക്ക് പൊതിച്ചോർ നൽകി. സ്തോത്രകാഴ്ച വഴി തുക സമാഹരിച്ച് ബാലസമാജം യൂണിറ്റുകൾ ഈ പ്രവർത്തനത്തിൽ പങ്കാളികളായി.

## വിശ്വാസ പഠനവേദി

ഭദ്രാസന സുവിശേഷ സംഘ പ്രവർത്തനങ്ങൾക്കായി എല്ലാ മാസവും നടത്തുന്ന പരിശീലന ക്ലാസ്സിന്റെ തുടർച്ചയായി 2017 ആഗസ്റ്റ് 26 ശനിയാഴ്ച രാവിലെ 9.30 മുതൽ ബഥേൽ അരമനയിൽ 'വിശ്വാസ പഠന കളരി' ക്രമീകരിച്ചിരിക്കുന്നു. ഫാ. വിവേക് വർഗീസ് (കുടശ്ശനാട്) ക്ലാസ്സിനു നേതൃത്വം നൽകുന്നു.

## പഞ്ചദീപങ്ങൾ



കൂർത്തമല സെന്റ് ഗ്രീഗോറിയോസ് യുവജന പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ 'പഞ്ചദീപങ്ങൾ' ജീവകാരുണ്യ പദ്ധതിയുടെ ഉദ്ഘാടനവും സൺഡേസ്കൂൾ അദ്ധ്യാപനത്തിൽ 25 വർഷം പൂർത്തിയാക്കിയവരെ ആദരിക്കലും അഭിവന്ദ്യ തിരുമാനിമാരുടെ ജന്മദിനാഘോഷവും കോയിപ്രം സെന്റ് ജോൺസ് ചാപ്പലിൽ വെച്ച് നടത്തപ്പെട്ടു. ഇടവക മെത്രാപ്പോലീത്ത അഭി. തോമസ് മാർ അത്താനാസിയോസ് തിരുമേനി ഉദ്ഘാടനം ചെയ്തു. അഭിവന്ദ്യ കുറിയാക്കോസ് മാർ ക്ലിമ്മീസ് മെത്രാപ്പോലീത്ത മുഖ്യ സന്ദേശം നൽകി. വികാരി ഫിലിക്സ് യോഹന്നാൻ, സഹ വികാരി ജേക്കബി റ്റി ഏബ്രഹാം, സിജു ചാക്കോ, മെൽവിൻ മാത്യു, നിഷാ മാമ്മൻ, ഈപ്പൻ ജേക്കബ്, എം. വി. ശാമുവേൽ എന്നിവർ പ്രസംഗിച്ചു.